പുസ്തകം ൨൭] [ലക്കം ൨

൧൮൭൩ ഫെബ്രുവരി കുംഭമാസം

# മലങ്കര ഇടവക പത്രിക.

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



"നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ
പുകഴ്ച ചെയ്വാൻ സംഗതി വരരുതു്"
(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ



Cottayam
Mar Thomas Press.

പ്രസിദ്ധകൻ റി. ജീ. കൊച്ചുമ്മൻ.

# മലങ്കര ഇടവക പത്രിക.

പുസ്തകം ൧൫ ൧൦൮൨ കുംഭം ലക്കം ൨


## പാപവും തന്നെത്താൻ ശോധനയും.

ആത്മാവു്, കൃപാസ്ഥിതിയിൽ ഇരിക്കുന്നുവോ, പാപസ്ഥിതിയിൽ ഇരിക്കുന്നുവോ എന്ന ആത്മാംപ്രതി തന്നെയുള്ള ബോധ്യം എത്രയും ആവശ്യമാകുന്നു; എന്തെന്നാൽ രക്ഷയ്ക്കുള്ള അവധി കഴിയുന്ന നേരത്തു, മരണസമയത്തു അതിന്റെ രക്ഷ അല്ലെങ്കിൽ നിത്യനാശം ഇതിന്മേൽ ആശ്രയിച്ചിരിക്കുന്നു. മാമോദീസാക്കു പിമ്പു ചെയ്യുതായി മരണത്തിനടുത്ത പാപം സാധാരണയായി മൌദിയോനൂസൊ (കുമ്പസാരം) എന്ന കൂദാശമൂലം മോചിക്കപ്പെടുന്നു എന്ന പൊതുവിശ്വാസവും നടപ്പും ആകുന്നുവല്ലൊ പാപമോചനം എന്ന ഈ കൂദാശയുടെ ഗുണം ലഭിക്കേണ്ടതിനു, ദുഃഖം, ഏറ്റുപറച്ചിൽ, പരിഹാരം മുതലായി നേരാംവണ്ണം ഉള്ള മനസ്സോടു കൂടി അതിനു നാം അടുത്തുചെല്ലണം എന്നും പറഞ്ഞിരിക്കുന്നു.

എന്നാൽ നാം ദുഃഖമുള്ള (നുറുങ്ങിയ ഹൃദയങ്ങളുള്ള)വരായി ഒരു നല്ല കുമ്പസാരം കഴിക്കേണ്ടതിനു നമ്മുടെ പാപങ്ങൾ ഏവ എന്നു അറികയും അവയുടെ ഗൌരവം എത്ര എന്നു ഒരു വിധം ബോധം ഉണ്ടായിരിക്കയും വേണം. ഇതിലേക്കായി തന്നെത്താനെയുള്ള ശോധന എത്രയും ആവശ്യം തന്നെ. തന്നെത്താനെ നല്ലതായ ഒരു ശോധനചെയ്വാൻ പാപത്തിന്റെ സ്വഭാവത്തെക്കുറിച്ചും ലക്ഷണങ്ങളെക്കുറിച്ചും എത്രയും തെളിവായി മനസ്സിലാക്കണം.

പാപം പലവിധത്തിൽ വിവരിക്കാം വേദപ്രകാരം ശ്ലീ. യോഹന്നാൻ അതിനെ വിവരിക്കുന്നതിൽ "പാപം അന്യായം തന്നെ ആകുന്നു" (൧ ശ്ലീ. യോഹ. ൩ : ൪) എന്നു പറയുന്നു. പാപം പ്രമാണലംഘനം ആകുന്നു എന്നും അത്രേമൂദ് (റോമാ. ൨ : ൧൫) ദൈവത്തിന്റെ പുണ്യതകൾ തന്റെ സ്വന്തസ്വഭാവത്തിന്റെ പ്രമാണം ആയിരിക്കയും ജാത്യസ്ഥിതിയിൽ തന്നെയും മനുഷ്യന്റെ മനസ്സാക്ഷിമേൽ അവയെ ഒരു വിധം എഴുതിയിരിക്കയും ചെയ്യുന്നു; എന്തെന്നാൽ നന്മയും തിന്മയും തമ്മിൽ ഒരു വ്യത്യാസം ഉണ്ടെന്നു അറിവാൻ തക്കവണ്ണം ദൈവം മനുഷ്യനെ ഉണ്ടാക്കിയിരിക്കുന്നു. എന്നാൽ ദൈവത്തിന്റെ മോശൻ പ്രമാ

ണം മനുഷ്യനു ദൈവത്തെക്കുറിച്ചു തന്നേയുള്ള തന്റെ വെളിപാടു ആകുന്നു; ഈ പ്രമാണം മനുഷ്യന്റെ മനോസ്സാക്ഷി മേൽ തന്നെയല്ല, വിശുദ്ധ വേദവാക്യങ്ങളിലും സഭയുടെ പ്രമാണത്തിലും ചട്ടങ്ങളിലുംകൂടെ എഴുതിയിരിക്കുന്നു. ഒരു മനുഷ്യൻ ഈ പ്രമാണത്തെ വിചാരത്തിലൊ വചനത്തിലൊ പ്രവൃത്തിയിലൊ ലംഘിക്കുമ്പോൾ അവൻ പാപം ചെയ്യുന്നു.

പാപം എന്നതു "ദൈവത്തിന്റെ ഇഷ്ടത്തിനു വിരോധമായുള്ള വല്ല വിചാരമൊ വചനമൊ പ്രവൃത്തിയൊ" ആയിട്ടും വിവരിക്കപ്പെടുന്നു; എന്തെന്നാൽ ദൈവത്തിന്റെ ഇഷ്ടം എന്നതു ശുദ്ധതയും നീതിയും വെടിപ്പും കരുണയും സത്യവുമുള്ള തന്റെ പൂൎണ്ണതകൾ തന്നെ ആകുന്നു. ദൈവത്തിന്റെ ഇഷ്ടത്തോടു മനുഷ്യന്റെ അനുരൂപം മനുഷ്യാത്മാവിന്റെ പൂൎണ്ണതയാകുന്നു. പാപത്തിന്റെ കാഠിന്യം എവിടെയിരിക്കുന്നു എന്നുവെച്ചാൽ ആയതു ദൈവത്തിന്റെ സൃഷ്ടിക്കപ്പെടാത്ത ഇഷ്ടത്തിനു വിരോധമായി ഒരു സൃഷ്ടിക്കപ്പെട്ട മനസ്സിന്റെ അറിവോടുകൂടിയുള്ള മത്സരത്തിൽ ഇരിക്കുന്നു.

ദൈവം തന്റെ സ്വന്ത സ്വരൂപത്തിലും തന്റെ സ്വന്ത സാദൃശ്യപ്രകാരവും മനുഷ്യനെ സൃഷ്ടിച്ചപ്പോൾ അവനു കൈക്കൊള്ളുവാൻ കഴിയുന്നതു ഒക്കെയും അവനു താൻ കൊടുത്തു. മനുഷ്യനു, തന്റെ സ്വന്ത സ്വഭാവം കൊടുപ്പാൻ തനിക്കു കഴിഞ്ഞില്ല എന്തെന്നാൽ ആ സ്വഭാവം സൃഷ്ടിക്കപ്പെടാത്തതാകുന്നു; എന്നാൽ മനുഷ്യൻ ബോധവും ഭാഗ്യവുമുള്ളവനായിരിപ്പാൻ തക്കവണ്ണം അവനു കൈക്കൊള്ളുവാൻ കഴിയുന്ന ആത്മാവു, ഹൃദയം, മനോസ്സാക്ഷി മുതലായവയെ താൻ കൊടുത്തു. പാപത്തിന്റെ ശത്രുത ഇരിക്കുന്നതു ഏതിൽ എന്നുവെച്ചാൽ ഒരു ബോധമുള്ള സൃഷ്ടി, സ്വാതന്ത്ര്യമനസ്സിന്റെ ശക്തി ഉണ്ടായിരിക്കെ അതിന്റെ സൃഷ്ടിതാവിന്റെ ഇഷ്ടത്തെ മനസ്സോടും അറിവോടും എതിൎക്കുന്നതിൽ ആകുന്നു.

പാപത്തിന്റെ പ്രധാന കാഠിന്യം മനുഷ്യന്റെ മനസ്സു എന്നതിൽ ഇരിക്കുന്നതും അതു മൂന്നു വിധമായിട്ടുള്ളതുമാകുന്നു. (൧) അതു മനുഷ്യൻ, തന്റെ ധ്യാനത്തിന്റെ വിഷയമായിരിക്കേണ്ടതിനു, തന്നെ അറികയും സ്നേഹിക്കയും സേവിക്കയും വന്ദിക്കയും ചെയ്യേണ്ടതിനായി തന്റെ സ്വരൂപത്തിലും തന്റെ സദൃശപ്രകാരവും അവനെ സൃഷ്ടിച്ച പിതാവായ ദൈവത്തോടാകുന്നു. (൨) അതു അവനെ വീണ്ടുകൊണ്ട പുത്രനായ ദൈവത്തോടാകുന്നു. എന്തെന്നാൽ, പാപികൾ "മിശിഹായുടെ സ്ലീബായുടെ ശത്രുകൾ" (ഫീലിപ്പി. ൩: ൧൮) എന്നും "ദൈവപുത്രനെ ചവിട്ടികളകയും" (എബ്രാ. ൧൦: ൨൯) ചെയ്യുന്നു എന്നും ശു. വേദ

ല്യസ പറയുന്നു. (൩) അതു പരിശുദ്ധാത്മാവിനു വിരോധമായിട്ടും ആകുന്നു. എന്തെന്നാൽ പാപം ചെയ്യാ എന്നതു "കൃപയുടെ ആത്മാവിനെ നിന്ദിക്ക" (എബ്രാ. ൧൦: ൨൯) ആകുന്നു; "ആത്മാവിനെ കെടുക്കരുതു" (൧ തെസ്സ. ൫: ൧൯) എന്നു ശ്ലീ. പൌലൂസ നമ്മോടു ഗുണദോഷിക്കയും ചെയ്യുന്നു. "എല്ലാ പാപവും ദൂഷണവും മനുഷ്യരോടു ക്ഷമിക്കപ്പെടും എന്നാൽ ആത്മാവിനു വിരോധമായ ദൂഷണം ക്ഷമിക്കപ്പെടുകയില്ലതാനും. ആരെങ്കിലും മനുഷ്യപുത്രനു വിരോധമായി ഒരു വാക്ക പറഞ്ഞാൽ അതു അവനോടു ക്ഷമിക്കപ്പെടും; പരിശുദ്ധാത്മാവിനു വിരോധമായി പറഞ്ഞാലൊ അവനോടു ക്ഷമിക്കപ്പെടുകയില്ല? ഈ ലോകത്തിലും ഇല്ല; വരുവാനിരിക്കുന്ന ലോകത്തിലും ഇല്ല" (ശ്ലീ. മത്താ. ൧൨: ൩൧, ൩൨) എന്നു നമ്മുടെ കർത്താവു തന്നെയും മുൻകൂട്ടി പറഞ്ഞിരിക്കുന്നു. പരിശുദ്ധാത്മാവിനു വിരോധമായ ഈ പാപം, ചിലർ വിചാരിക്കുന്നതുപോലെ ഒരു പാപം പ്രവൃത്തിച്ചുപോയി എന്നല്ല, പിന്നെയൊ, കൃപയുടെ സവിശേഷം മുഴുവനും ഉപേക്ഷിക്കുന്നതായി അനുതാപത്തെ നിഷേധിക്കുന്നതു (അല്ലെങ്കിൽ മുൻപാപത്താൽ ഉണ്ടായ പ്രാപ്തികേടു ആകുന്നു. പാപം ഒക്കെയിലും നാം പരിശുദ്ധാത്മാവിനെ ദുഃഖിപ്പിക്കുന്നു; നാം പാപത്തിൽ നിലനിൽക്കുന്നു എങ്കിൽ നാം നമ്മുടെ ഉള്ളിലുള്ള പരിശുദ്ധാത്മാവിന്റെ അഗ്നിയെ കെടുത്തുകയും ചെയ്യുകാം.

ജന്മപാപം, മാമോദീസായെക്കുറിച്ചു വിവരിക്കുന്ന ഭാഗത്തേക്കുള്ളതാകകൊണ്ടു, നമുക്കു ഇപ്പോൾ, മാമോദീസായ്ക്കു പിമ്പു പ്രവൃത്തിയാൽ ചെയ്യുതായി കർമ്മപാപത്തിന്റെ സ്വഭാവത്തെയും ഫലത്തെയും സംബന്ധിച്ചു വിചാരിക്കാം.

കർമ്മപാപം എന്നതു, ദൈവത്തിന്റെ അറിയപ്പെട്ട ഇഷ്ടത്തിനു വിരോധമായി മനുഷ്യന്റെ ബോധത്തോടു കൂടെയുള്ള അനുസരണക്കേടാകുന്നു. അതു ബോധവും മനസ്സും ഉൾപ്പെടുന്നതാകുന്നു. അതായ്ക്കു, അതിന്റെ ദോഷം പ്രത്യേകമായി, അതിനാൽ നന്മയ്ക്കുപകരം തിന്മയെ തെരഞ്ഞെടുക്കുന്നതായ മനസ്സിൽ കിടക്കുന്നു എന്നിരുന്നാലും ചെയ്യപ്പെടുന്നതിനെക്കുറിച്ചുള്ള അറിവും അതിനെ ചെയ്വാനുള്ള ആന്തരവും ഉണ്ടായിരിക്കുന്നതാകുന്നു. കർമ്മപാപം എന്നതു ദൈവത്തിന്റെ നിത്യപ്രമാണത്തിനു വിരോധമായി പറഞ്ഞതൊ പ്രവൃത്തിച്ചതൊ ആഗ്രഹിച്ചതൊ വല്ലതുമാകുന്നു.

"പതിവുപാപം" എന്നതു കർമ്മപാപത്തിന്റെ പ്രവൃത്തികൾ മരണത്തിനടുത്തവയായിരിപ്പാൻ തക്കവണ്ണം അത്രകഠിനമാകുമ്പോൾ അവയിൽ നിന്നുണ്ടാകുന്ന സ്ഥിരമായ പടുതിയത്രെ. അതായ്ക്കു കൃപ നഷ്ടപ്പെട്ടുപോകയും കുറ്റത്തിന്റെ കറ ഉണ്ടായിരിക്കയും ചെയ്യുന്നു; അതുകൊണ്ടു അതു ദൈവത്തിൽ നി

ന്നു അന്യാധീനപ്പെട്ടു തന്റെ നീതിയുടെ വിധിയിൻകീഴ ഇരിക്കുന്നു. പതിവായ പാപസ്ഥിതി, കുമ്പസാരം എന്ന കൂദാശമൂലം ക്രമമായി ശുശ്രൂഷിക്കപ്പെടുന്നതായി നമ്മുടെ കൎത്താവിന്റെ വിലയേറിയ രക്തത്തിന്റെ വ്യാപാരത്താൽ കൃപാസ്ഥിതിയിലേക്കു മാറപ്പെടുന്നു.

കൎമ്മപാപം എന്നതു, വേദശാസ്ത്രക്കാർ സാധാരണയായി ഫോൎമൽ പാപം എന്നും മററീരിയൽ പാപം എന്നും രണ്ടായി ഭാഗിച്ചിരിക്കുന്നു.

ഫോൎമൽ പാപം എന്നതു ചെയ്യുന്നതിനെക്കുറിച്ചു തെളിവായ അറിവോടുകൂടെയും അതിനെ ചെയ്വാൻ പൂൎണ്ണനിശ്ചയത്തോടുകൂടെയും പ്രവൃത്തിക്കപ്പെടുന്ന പാപം ആകുന്നു; അതായതു കുററത്തെക്കുറിച്ചുള്ള ബോധത്തോടുകൂടെയും മനസ്സിന്റെ സമ്മതത്തോടുകൂടെയും ഉള്ളതത്രെ. മനുഷ്യർ, ദൈവത്തിന്റെ പ്രമാണം അറിവാനുള്ള വെളിച്ചത്തിന്റെ കൂടുതൽ കുറവു കണക്കെ അവരുടെ അനുസരണക്കേടിന്റെ പാപത്വവും ഇരിക്കും, നമുക്കുള്ള വെളിച്ചത്തിന്റെ അളവിൻ പ്രകാരം നാം കുററക്കാരാകുന്നു. പുറജാതിക്കാരെപ്പോലെ സ്വാഭാവിക പ്രമാണംമാത്രം അറികയും ആ പ്രമാണം ലംഘിക്കയും ചെയ്യുന്നവർ കുററക്കാരാകുന്നു. ക്രിസ്ത്യാനികളായി ക്രിസ്തീയമാൎഗ്ഗത്തിന്റെ വെട്ടം ഉണ്ടായിട്ടു അതിന്റെ കല്പനകൾക്കു വിരോധമായി പാപം ചെയ്യുന്നവർ അധികം കുററക്കാരാകുന്നു. എന്നാൽ പൊതുവിശ്വാസത്തിന്റെ പൂൎണ്ണവെട്ടം ഉള്ളവർ, ദൈവത്തിന്റെയും തന്റെ സഭയുടെയും പ്രമാണങ്ങളെ ലംഘിച്ചാൽ എല്ലാററിലും മഹാ കുററക്കാരുമാകുന്നു.

നേരെമറിച്ചു, മററീരിയൽ പാപം എന്നതു അവയെ ചെയ്യേണമെന്നു ആന്തരം കൂടാതെ അല്ലെങ്കിൽ മതിയായ അറിവുകൂടാതെ മേല്പറഞ്ഞ പ്രവൃത്തികളെ തന്നെ ചെയ്യുന്നതാകുന്നു. രണ്ടുമനുഷ്യർ ഒരേ പാപം തന്നെ ചെയ്തു എന്നിരുന്നാലും ഒരുവൻ മാത്രം ഫോൎമൽ പാപത്തിന്റെ കുററക്കാരനായിരിക്കാം. എങ്ങിനെ എന്നാൽ, ഒരുവൻ അന്ധരാത്രിയിൽ വണ്ടിഓടിച്ചു ഒരാളിന്റെമേൽ കയറി അവനെ കൊന്നു എന്നിരിക്കാം എന്നാലും കുലപാതക കുററക്കാരനല്ലാതെയിരിക്കും എന്തെന്നാൽ ഒരുവനെ കൊല്ലുന്നതു കുലപാതകം ആകുന്നു എന്നു അവൻ അറിഞ്ഞിരുന്നു എങ്കിലും അങ്ങിനെ ചെയ്യുന്നതിനു അവനു ആന്തരം ഇല്ലായിരുന്നു. ഇതരസഭയിൽ നിന്നു ഒരു പുതുക്രിസ്ത്യാനി വന്നു നോയമ്പുസംഗതിയിൽ അറിയാതെ വല്ലതും കഴിച്ചു എന്നുവരാം സഭയുടെ പ്രമാണത്തിനു അതു തീരെ വിരോധം ആകയാൽ അതു കഠിനപാപം എന്നിരുന്നാലും ആ പ്രമാണം അവനു അറിവില്ലാതെയും അതുകൊണ്ടു കുററബോധമില്ലാതെയും ആയിരുന്നു എങ്കി

ൻ അവനെ സംബന്ധിച്ചു മാത്രം അതു "മെറ്റീരിയൽ" എന്നല്ലാതെ ഫോർമൽ പാപം അല്ല.

അതുകൊണ്ടു മെറ്റീരിയൽ പാപം എന്നതു അതിനെ തനിച്ചായി തന്നെ വിചാരിക്കപ്പെടുന്നതു ആകുന്നു. ഫോർമൽ പാപം എന്നതു ആ പ്രവൃത്തിയെ തന്നെ പാപിയോടു അതിന്റെ സംബന്ധത്തിൽ വിചാരിക്കപ്പെടുന്നതാകുന്നു. ഫോർമൽ പാപം എന്നതു ചാവുദോഷമെന്നും പാപദോഷമെന്നും, ഒമീസ്യൻ പാപം എന്നും കമ്മീഷ്യൻ പാപം എന്നും വിഭാഗിക്കപ്പെടും.

വേദവാക്യത്തിൽ നിന്നും സഭയുടെ ഉപദേശങ്ങളിൽ നിന്നും "മരണത്തിന്റെ" ചില പാപങ്ങളും "മരണത്തിന്റെ അല്ലാത്ത" ചില പാപങ്ങളും ഉണ്ടെന്നു (പ്ര ശ്ലീ. യോഹ. ൫: ൧൬, ൧൭) നല്ലപോലെ തെളിവാകുന്നു; ശരീരത്തിൽ മരണത്തെ ഉണ്ടാക്കുന്ന ചില ദീനങ്ങളും, ബലഹീനതയും ക്ഷീണവും ഉണ്ടാക്കുന്നതു എന്നിരുന്നാലും മരണത്തെ ഉണ്ടാക്കാത്ത ചില ദീനങ്ങളും ഉള്ളതുപോലെ തന്നെ ആകുന്നു.

ഒരു മരണപാപം, ആത്മാവിലെ കൃപ ഒക്കെയും കൊല്ലുകയും അതിനെ ദൈവത്തിൽനിന്നു വേർതിരിക്കയും ചെയ്യുന്നതാകയാന്നോ അത്ര വലിയതാകുന്നു. നാം മരണപാപത്തിൽ ഇരിക്കുമ്പോൾ, നമുക്കു പുണ്യപ്രവൃത്തികൾ ചെയ്വാനോ ദൈവത്തെ പ്രസാദിപ്പിപ്പാനോ കഴികയില്ല; പിന്നെയോ നാം കോപസ്ഥിതിയിലും തന്റെ നീതിയുടെ ശിക്ഷാവിധിയിൻ കീഴിലും ആകുന്നു. ഒരു ക്രിസ്ത്യാനി മരണത്തിനുള്ള പാപത്തെ ചെയ്യുന്നതിനേക്കാൾ മരിപ്പാൻ മനസ്സു കേണ്ടതാകത്തകവണ്ണം അതിന്റെ ദോഷങ്ങളിലും ഫലങ്ങളിലും അതു അത്ര ഭയങ്കരമാകുന്നു. നമ്മുടെ ദൈവമാതാവിന്റെ കാര്യത്തിൽ എന്നപോലെ ഒരു പ്രത്യേക കൃപയാൽ ശുദ്ധീകരിക്കപ്പെടാതെ ഇരുന്നാൽ മഹാ വലിയ പുണ്യവാളനും പാപം ചെയ്യുന്നു എന്നതു നിശ്ചയമാകുന്നു (അതായതു മനുഷ്യസ്വഭാവത്തിന്റെ ബലഹീനതമൂലം പാപദോഷങ്ങൾ ചെയ്യുന്നു എന്നർത്ഥം) എങ്കിലും കൃപയുടെ വഴികളെ ഉപയോഗിക്കയും ദൈവത്തെ പ്രസാദിപ്പിപ്പാൻ താല്പര്യമായി ആഗ്രഹിക്കയും ചെയ്യുന്ന ക്രിസ്ത്യാനി മരണപാപത്തിലേക്കു വീഴേണ്ടതല്ലാ.

മരണപാപം, ദൈവത്തിനു എത്രയും വെറുപ്പും മനുഷ്യനു എത്രയും നാശകരവുമായിട്ടുള്ളതാകകൊണ്ടു നമ്മുടെ ആയുസ്സിൽ വല്ലപ്പോഴും നാം അതിലേക്കു വീണിട്ടുണ്ടോ? നാം ശോധനചെയ്തു നമ്മിൽ തന്നെ നാം അറിയേണ്ടതാകുന്നു; എന്തെന്നാൽ അതു കുമ്പസാരത്തിൽ ഏറ്റുപറവാൻ ആവശ്യമായ കാര്യം ആകുന്നു. അതിനു മോചനം കിട്ടേണമെങ്കിൽ അതിനെ ഏറ്റുപറയേണ്ടതാകുന്നു.

മരണപാപത്തിന്റെ ലക്ഷണങ്ങൾ മൂന്നാകുന്നു: ഘനമേറിയ കാര്യം ഉണ്ടായിരിക്കേണം. (അന്ത്യയാപകളിക്രമത്തിൽ രോഗികൾക്കുവേണ്ടിയുള്ള ശുശ്രൂഷഭാഗത്തിൽ നോക്കുക.) പാപത്തിൽ വ്യത്യാസം ഉണ്ടെന്നു സമ്മതിപ്പാൻ ചിലർ മടിക്കയും എല്ലാപാപവും ഒരുപോലെ ആകുന്നു എന്നു പറകയും ചെയ്യുന്നു. അതുകൊണ്ടു ഒരു ചെറിയ കുട്ടിയുടെ നിസ്സാരകോപം, കുലപാതകം ചെയ്യുന്ന ഒരുവന്റെ കാഠിന്യമായ പാപപ്രവൃത്തിപോലെ അത്ര വലിയതാകുന്നു എന്നു അവർ വിചാരിക്കേണ്ടതാകുന്നു; എന്തെന്നാൽ രണ്ടും ഒന്നാം കല്പനാലംഘനം അത്രേ; അല്ലെങ്കിൽ പഞ്ചസാര തൊട്ടു നക്കിയ കുട്ടി ഭണ്ഡാരമുറിച്ചു ദേവപ്പെട്ടികൊള്ളക്കാരനെപ്പോലെ കുറ്റക്കാരനാകുന്നു. ഇതു വേദത്തിനു ചേരുന്നില്ലെന്നു മാത്രമല്ല പിന്നെയൊ "എല്ലാ അനീതിയും പാപം ആകുന്നു" എന്നു പറയുന്ന ശ്ലീ. യോഹന്നാൻ തന്നെ "മരണത്തിനുള്ള പാപം ഉണ്ടെന്നും തെളിവായി പറയുന്നു.

ഒരു പാപം മരണത്തിനുള്ളതായിരിക്കേണമെങ്കിൽ ഘനമുള്ള കാര്യം ആയിരിക്കേണമെന്നു തന്നെയല്ല, പിന്നെയൊ കുറ്റകരം എന്നുള്ള ബോധം ഉണ്ടായിരിക്കേണം. പാപം ചെയ്യു സമയം താൻ തെറ്റു ചെയ്യുന്നു എന്ന ബോധമുള്ളവനായുമിരിക്കേണം. അറിവുകേടിൽ ചെയ്യുന്ന പാപം മരണകരമല്ല.

ഒരു പാപം മരണകരമായിരിക്കേണമെങ്കിൽ മനസ്സിന്റെ പൂർണ്ണസമ്മതം കൂടെ വേണം. അതിനാൽ ഒരു പാപം എത്ര കഠിനതരം ആയിരുന്നാലും ഉദ്ദേശമില്ലാതെ ചെയ്താൽ മരണകരമല്ല. ദൃഷ്ടാന്തം: ഒരുവൻ നായാട്ടിനുപോയി യദൃച്ഛയാൽ തന്റെ സ്നേഹിതനെ വെടിവെച്ചു എന്നുവന്നാൽ കാര്യം ഘനമേറിയതു എന്നിരുന്നാലും പാപം മരണകരമായ ഒന്നല്ല.

അതിനാൽ ഒരുപാപം മരണകരമായിരിക്കേണമെങ്കിൽ അതു അതിൽതന്നെ എത്രയും തെറ്റെന്നുള്ള വാസ്തവത്തോടുകൂടി "മോർട്ടൽ" പാപത്തിന്റെ അടയാളമുണ്ടായിരിക്കേണം. സാക്ഷാൽ ദൈവത്തെ സ്നേഹിക്കുന്ന ഒരുവൻ മരണകരപാപം ചെയ്വാൻ കഴിയുമെന്നു മനസ്സിലാകുവാൻ കഴിയാത്തതുപോലെ ഇരിക്കുന്നു; എങ്കിലും നിർഭാഗ്യവശാൽ കാര്യം പലപ്പോഴും അങ്ങിനെ ആകുന്നു. ഇത്രയും പറഞ്ഞതുകൊണ്ടു മരണകര പാപങ്ങളെക്കുറിച്ചു ഒരുവിധം മനസ്സിലായി എന്നു വിചാരിക്കുന്നു.

എന്നാൽ ഇനിയും പാപദോഷം എന്നതു "ചെറിയ പാപങ്ങൾ" ആയിമാത്രം വിചാരിച്ചുകൂടാ. എന്തെന്നാൽ ഒരു പാപവും ദൈവത്തിന്റെ കാഴ്ചയിൽ സാക്ഷാൽ ചെറിയതല്ല. പാപദോഷം എന്നതിന്റെ മൂലയർത്ഥം, ക്ഷമിക്കത്തക്കതു എന്നത്രെ. ഇതുപോലെ, മരണകരപാപത്തിന്റെ ലക്ഷണങ്ങൾ ഇല്ലാത്ത പാപ

ങ്ങൾക്കും, ദൈവത്തെ സ്നേഹിക്കയും, തന്നെ അനുസരിപ്പാൻ ആഗ്രഹിക്കയും ചെയ്യുന്നവരായി കൃപാസ്ഥിതിയിൽ ദൈവത്തോടു യോജിക്കപ്പെട്ടിരിക്കുന്ന ആത്മാക്കളിൽ കാണപ്പെടാം എന്നവയും പറയപ്പെടുന്നു.

പിന്നെയും, പക്ഷെ, ചിലർ വിചാരിക്കുന്നതുപോലെ, പാപദോഷങ്ങൾ, പാപം ചെയ്യുന്നതിനുള്ള പരീക്ഷകൾ മാത്രമല്ല; എന്തെന്നാൽ പാപം ചെയ്യാനുള്ള പരീക്ഷകൾ തീരെ പാപങ്ങൾ അല്ല; നേരെമറിച്ചു, പരീക്ഷകളോടു എതിർത്തുനിന്നാൽ പുണ്യങ്ങളും മററു അനേകഗുണങ്ങളും ലഭിപ്പാൻ പ്രാപ്തിപ്പെടുത്തുന്നു.

തങ്ങളുടെ മാമോദീസായ്ക്കടുത്ത കൃപയെ സൂക്ഷിച്ചിട്ടുള്ള എല്ലാവരും ദൈവത്തോടുള്ള സംയോജിപ്പിന്റെ സ്ഥിതിയിലിരിക്കുന്നു. മരണദോഷത്തിലേക്കു വീഴാതെയിരിക്കുന്ന എല്ലാവരും അതിനെ സൂക്ഷിച്ചുമിരിക്കുന്നു എങ്കിലും, പക്ഷെ, കോപമൊ, നിഗളമൊ, മടിയൊ മൂലം മിക്കവാറും എല്ലാ ദിവസവും പാപദോഷങ്ങൾ ചെയ്യാത്തവരില്ല എന്നാലും ഈ പാപങ്ങൾ മാമോദീസാ കൃപയെ ഇല്ലായ്മ ചെയ്യുന്നില്ല. കുളിക്കപ്പെട്ടവൻ പാദങ്ങളെ മാത്രമല്ലാതെ കഴുകുവാൻ ആവശ്യമില്ല" (ശ്ലീ. യോഹ. ൧൩ : ൧൦)

ഈ പാപദോഷങ്ങൾ, പ്രാർത്ഥന, അനുതാപത്തിന്റെ പ്രവൃത്തികൾ മുതലായവകൊണ്ടു (കുമ്പസാരം മൂലമുള്ള വിമോചന കൃപകൂടാതെ) മോചിക്കപ്പെടാം. ശ്ലീ. യോഹന്നാൻ പറയുന്നപോലെ "തന്റെ സഹോദരൻ മരണത്തിനല്ലാത്ത പാപം ചെയ്യുന്നതു ആരെങ്കിലും കണ്ടാൽ യാചിക്കാം അവന ജീവസ്സുകളെ കൊടുക്കയും ചെയ്യുന്നു" (൧ ശ്ലീ. യോഹ ൫. ൧൬)

എങ്കിലും പാപദോഷത്തെക്കുറിച്ചു ഒരുവൻ നിസ്സാരമായി വിചാരിച്ചാൽ അതു വലിയ തെററായിരിക്കും; എന്തെന്നാൽ അതിന്റെ വഴിയെ പല ദോഷങ്ങളും വരും.

പാപദോഷങ്ങൾ കൃപയെ കുറയ്ക്കുന്നില്ലെന്നു വേദശാസ്ത്രികൾ പറയുന്നതു ശരി; എന്തെന്നാൽ ദൈവകൃപ എന്നതു ജീവൻപോലെ ആകുന്നു; ജീവനും മരണത്തിനും മദ്ധ്യേ ഒരു പടുതിയില്ലാ എന്നതുകൊണ്ടു അതിൽ ജീവൻ കുറവാൻ കഴികയില്ല; എന്നാലും ജീവനുള്ള ഒരു മനുഷ്യന്റെ ശക്തി, മരണകരമല്ലാത്ത ദീനങ്ങളാൽ കുറഞ്ഞു ക്ഷയിക്കാം എന്നപോലെ ആ വിധം പാപദോഷങ്ങൾ കൃപയെ കുറയ്ക്കുന്നു എന്നു പറയാം; അല്ലെങ്കിൽ അവ ആത്മാവിന്റെ തീക്ഷ്ണതയെ കെടുക്കുന്നു. തീക്ഷ്ണത എന്നതു നന്മ ചെയ്വാനുള്ളവയെ ചെയ്വാൻ എളുപ്പമുള്ളതാക്കുകയും തീക്ഷ്ണതയാൽ നമ്മുടെ ദുർവേഗം നിവൃത്തിപ്പാൻ സന്തോഷം തരികയും ചെയ്യുന്നു. അങ്ങിനെ തന്നെ പാപദോഷം തഴെക്കും, നമ്മുടെ ചുമതലയെ നിവൃത്തിപ്പാൻ പ്രയാസമാക്കിയും തീർക്കുന്നു. ദൃഷ്ടാന്തം: ന

ദ്ധക്കു നന്നായി പ്രാൎത്ഥിപ്പാൻ വഹിയാ. നമുക്കു അനുഭവമായിരുന്ന ദൈവ പ്രസാദഗുണവും നഷ്ടമായിപ്പോകയും ചെയ്യുന്നു.

ദൈവം നമുക്കു തരുവാൻ മനസ്സാകുന്ന കൃപകളെ ലഘുദോഷങ്ങൾ തടുക്കുന്നു പ്രത്യേകം ശുദ്ധീകരണ കൃപയെ നാം കൈക്കൊള്ളാതെയിരിക്കുന്നതിനു ഇടയാകുന്നു. എല്ലാക്രൂദാശകളും രണ്ടുവിധം കൃപയെ കൊടുക്കുന്നു അതായതു ക്രൂദാശകൃപയും, ശുദ്ധീകരണകൃപയും നാം കൃപാസ്ഥിതിയിൽ ഇരിക്കുമ്പോൾ, എല്ലായ്പോഴും നാം ക്രൂദാശകൃപയെ കൈക്കൊള്ളുന്നു എങ്കിലും പാപദോഷങ്ങൾ പലപ്പോഴും ശുദ്ധീകരണ കൃപയുടെ വേലയെ തടുക്കുന്നു അങ്ങിനെ അവ തടുക്കാതെയിരുന്നു എങ്കിൽ നമ്മുടെ "ശ്വവൽകൃപ" (ഫലകൃപ, എന്ന കൃപയെ വൎദ്ധിപ്പിക്കുമായിരുന്നു.

എന്നാൽ പാപദോഷത്തിന്റെ മഹാ വലിയ അപകടം അതു ആത്മാവിനെ മരണദോഷത്തിനു ചായിച്ചു വഴി ഒരുക്കുന്നു. ചില്ലറ ദീനങ്ങൾ പലപ്പോഴും മനുഷ്യന്റെ ബലത്തെ കുറച്ചു, അവനെ കഠിനദീനത്തിനു അധികം എളുപ്പമുള്ളവനാക്കി തീൎക്കുന്നതുപോലെ ചെറിയ പാപങ്ങൾ വലിയ പാപങ്ങൾക്കു വഴിയാക്കുന്നു. ഒരു വീട്ടിന്റെ കരിഞ്ഞ ഉത്തരം തീ കത്തുന്നതിനു മുമ്പെ കുറെനേരം നീറിക്കൊണ്ടിരിക്കും; എന്നാൽ ഒരു ദിവസം കാറ്റു അടിച്ചു ഉത്തരം കത്തി പക്ഷെ വീടു നശിക്കും. ഇങ്ങിനെ ആകുന്നു പാപദോഷത്തിന്റെ പല വക്കപ്പുകളും മനസ്സിനെ ബലഹീനതപ്പെടുത്തി ചില വലിയ വീഴ്ചകൾക്കു വഴി ഒരുക്കുന്നതു. "ദാവീദുരാജൻ തന്റെ മോഹംകൊണ്ടു പരീക്ഷിക്കപ്പെടുകയും, ആകൎഷിക്കപ്പെടുകയും വശീകരിക്കപ്പെടുകയും ചെയ്യുന്നു. ഈ മോഹം ഗൎഭംധരിച്ചു പാപത്തെ പ്രസവിക്കുന്നു എന്നാൽ പാപം പൂൎണ്ണമാകപ്പെടുമ്പോൾ മരണത്തെ പ്രസവിക്കുന്നു" (യ. കോ. ൧ ൧൪—൧൫) എത്രയോ പിൻവാങ്ങികൾ ഉണ്ടായിട്ടുണ്ടു! "നിന്നു എന്നു വിചാരിക്കുന്നവൻ വീഴാതെയിരിപ്പാൻ സൂക്ഷിക്കട്ടെ"

പാപദോഷങ്ങൾ പലപ്പോഴും മനസ്സിന്റെ ചായ്വിനെ മറിച്ചുകളയുന്നു. മനസ്സു അശേഷമായി ദൈവത്തിലേക്കു നേരെ ഇരിക്കേണം. ദൈവം നമ്മുടെ ആന്തരവും തന്റെ ഇഷ്ടത്തോടുള്ള അനുരൂപം നമ്മുടെ ജീവന്റെ പ്രമാണവും ആയിരിക്കുന്നു. പാപദോഷങ്ങൾ ഈ അനുരൂപത്തെ തടുക്കയും മനസ്സിനെ വല്ലതെ അകറ്റുകയും നേരെ വഴിയിൽനിന്നു അതിനെ തെറ്റിക്കയും ചെയ്യുന്നു. കാറ്റുള്ള ഒരു ദിവസം ലാക്കുനോക്കി ഒരു അമ്പു എയ്യുമ്പോൾ കാറ്റിന്റെ ശക്തികൊണ്ടു അതിന്റെ ശരിയായ ഉന്നം തെറ്റുന്നതുപോലെ തന്നെ.

പിന്നെയും മരണപാപത്താൽ പരിശുദ്ധാത്മാവിനെ കെടുത്തുന്നു എന്നു ശു. പൌലുസിൽനിന്നു നാം പഠിക്കുന്നതുപോ

ലെ, പാപദോഷത്താൽ, അവൻമൂലം രക്ഷയുടെ ദിവസത്തേക്കു നാം മുദ്രയിടപ്പെട്ട എന്നു പരിശുദ്ധാത്മാവിനെ ദുഃഖിപ്പിക്കുന്നു എന്നും നാം അറിയുന്നു (എഫേസി. ൪:൩൦)

എല്ലാപാപത്തോടും പാപദോഷത്തോടുംതന്നെയും താല്പൎയ്യമായി പോരാതെ തന്റെ ആത്മജീവനെകൊണ്ടു തൃപ്തിയായിരിപ്പാൻ ഒരുവനും അവകാശമില്ലാത്തവണ്ണം പാപദോഷം ആത്മാവിന്റെ വളൎച്ചയെ തടുക്കുന്നതായി മറ്റു വഴികൾ ഉണ്ടു.

കൎമ്മപാപം മരണദോഷമായും മരണത്തിനല്ലാത്ത ദോഷമായും മാത്രമല്ല പിന്നെയൊ ഒമിഷ്യൻ പാപം (ചെയ്യേണം എന്നു കല്പിച്ചിട്ടുള്ളവ ചെയ്യാതെയിരിക്കുക) ആയും കമിഷ്യൻ പാപം (ചെയ്യരുതു എന്നതു ചെയ്ക) ആയും വിഭാഗിക്കപ്പെടാം. കമീഷ്യൻ പാപം എന്നതു മേൽ പറഞ്ഞതിൽ അടങ്ങീട്ടുണ്ടല്ലൊ.

പലരും ഒമിഷ്യൻ പാപത്തിന്റെ വലിപ്പം വിചാരിക്കാതെയിരിക്കുന്നു എന്നു വ്യസനപൂൎവ്വം പറയേണ്ടിയിരിക്കുന്നു. ഇങ്ങിനെയുള്ള പാപങ്ങളുടെ കുററം സാക്ഷാൽ ബോധപ്പെടുന്നവർ എത്ര ചുരുക്കം! ദൈവത്തോടും അയല്ക്കാരനോടും തന്നോടും ഉള്ള മനുഷ്യന്റെ മുറ ചെയ്യാതെയിരിക്കുന്നതു എത്ര അധികം!

നാം ചെയ്യേണ്ടിയ കാൎയ്യങ്ങളെ ചെയ്യാതെ വിട്ടുകളഞ്ഞതിന്റെ കുററം ദൈവസന്നിധിയിൽ എത്ര വലിയതാകുന്നു എന്നു വിചാരിക്കുന്നവർ ചുരുക്കം! സുവിശേഷങ്ങളിൽ ആത്മനാശത്തിനു ഇടയായ പാപങ്ങൾ എല്ലാം (യഹൂദായുടെ പാപം, ഒന്നു ഒഴികെ) ഒമിഷ്യൻ പാപങ്ങൾ ആയിരുന്നു എന്നതു എത്രയും ഇളകതക്ക വാസ്തവമാകുന്നു. ധനവാന്റെയും ലാസറിന്റെയും, ദ്രമ്പുണത്തിന്റെയും താലന്തുകളുടെയും പത്തു കന്യകമാരുടെയും ഉപമകളിൽ എല്ലാവിധത്തിലും ഭയങ്കരമായി ശിക്ഷിച്ചതു, ചെയ്യേണ്ടതു ചെയ്യാതെ വിട്ടുകളഞ്ഞു എന്ന പാപംകൊണ്ടല്ലാതെ കമിഷ്യൻ പാപംകൊണ്ടല്ല. ദരിദ്രനെ വിചാരിക്കാതെയിരുന്ന ധനവാൻ, താലന്തു ഉപയോഗിക്കാതെയിരുന്ന ഭൃത്യൻ, എണ്ണ എടുക്കാതെയിരുന്ന കന്യകമാർ മുതലായവർ എല്ലാവരും ഒരുപോലെ ഇടത്തുഭാഗത്തെ കോലാടുകളുടെ കൂട്ടത്തിൽ എണ്ണപ്പെടുകയും "ശപിക്കപ്പെട്ടവരെ, എന്നെവിട്ടു പിശാചിനും അവന്റെ ദൂതന്മാൎക്കും ഒരുക്കിയിരിക്കുന്ന നിത്യാഗ്നിയിലേക്കു പോകുവിൻ" എന്ന ശബ്ദം കേൾക്കയും ചെയ്യും. എങ്കിലും മനുഷ്യർ പലപ്പോഴും പാപം ചെയ്യുന്നില്ലെന്നൊ വലിയപാപം ഒന്നും ഇല്ലെന്നൊ ഉള്ള വിചാരത്തോടുകൂടി ഇരുന്നുപോകുന്നു. നാം ദൈവത്തിന്റെ ഇഷ്ടംചെയ്യാനായിട്ടും നന്മചെയ്യുന്നജീവിതംകൊണ്ടു, തന്നെ മഹത്വപ്പെടുത്തുവാനും അത്രെ നമ്മെ സൃഷ്ടിച്ചിരിക്കുന്നതു എന്നും ഓൎക്കണം. നമ്മുടെ ആയുസ്സു വെറുതെ കഴിച്ചുകൂട്ടിയാൽ പാപമുള്ള ജീവിതം ആകുന്നു.

പാപം ചെയ്യപ്പെടുന്ന മൂന്നു വഴികൾ ഉണ്ടു വിചാരത്തിലും, വചനത്തിലും പ്രവൃത്തിയിലും ആളുകൾ ചിലപ്പോൾ വിചാരപാപങ്ങളുടെ ചുമതലയെ കരുതുന്നില്ല അല്ലെങ്കിൽ പ്രവൃത്തിയിൽ വരാത്ത വിചാരദോഷങ്ങൾ തീരെ പാപമല്ലെന്നു വിചാരിക്കുന്നു ഇതു അബദ്ധമാകുന്നു. എന്തെന്നാൽ ശു. മത്തായി. ൧൫-ൽ കർത്താവു, പാപങ്ങളുടെ വ്യസനകര ലിസ്റ്റു പറഞ്ഞിരിക്കുന്നതിൽ "ദുർവ്വിചാരങ്ങ"ളെ എല്ലാററിലും മുമ്പായി വെച്ചിരിക്കുന്നു. (മത്താ. ൧൫: ൧൯ വായിക്ക.) പിന്നെയും മലപ്രസംഗത്തിൽ, ൬-ം ൭-ം കല്പനകൾ പ്രവൃത്തിയിൽ എന്നപോലെ തന്നെ വിചാരത്തിലും ലംഘനമായി കാണിക്കുന്നു. (മത്താ. ൫: ൨൨) ദൈവാലയത്തിലെ പ്രീശന്റെയും ചുങ്കക്കാരന്റെയും സംഗതി കൊണ്ടു, വിചാരത്തിൽ മരണപാപം ചെയ്യാൻ കഴിയുന്നതാകുന്നു എന്നു കാണിക്കുന്നു. എന്തെന്നാൽ പ്രീശൻ പ്രമാണത്തിലെ പുറമെയുള്ള ആചാരത്തെ സംബന്ധിച്ചു എത്രയും നല്ലദൃഷ്ടാന്തമായ ജീവിതം ജീവിച്ചു എങ്കിലും വിചാരത്തിലുള്ള ഒരു പാപം (നിഗളം) കൊണ്ടു "നീതീകരിക്കപ്പെ"ട്ടില്ല. (ലൂ. ൧൮ ൧൦—൧൪)

വിചാരത്തിലെ പരീക്ഷകൾ സമ്മതിക്കുമ്പോൾ മാത്രമേ പാപമായി തീരുകയുള്ളു. അതായതു, അനേകം വിചാരങ്ങൾ വിചാരിപ്പിപ്പാൻ പരീക്ഷകനു കഴിവു ഉണ്ടാകാം. ആദ്യം തെററല്ലാ എന്നിരുന്നാലും പിന്നീടു തെററായ വഴിക്കു ചായിക്കുന്നു. അങ്ങിനെ ഉള്ള വിചാരങ്ങൾ തെററാകുന്നു എന്നു ബോധം ഇല്ലാതെ കുറെനേരം നമ്മുടെ മനസ്സു ഇരുന്നേക്കാം എങ്കിലും തെററാകുന്നു എന്നു മനോസ്സാക്ഷി നമ്മോടു പറഞ്ഞിട്ടു, അതു സുഖകരമാകകൊണ്ടു നാം വിചാരിച്ചു വിചാരിച്ചുപോയാൽ, അപ്പോൾ നാം പാപം ചെയ്കയാകുന്നു.

അങ്ങിനെതന്നെ നമ്മുടെ വചനങ്ങളെയും നാം സൂക്ഷിക്കേണം "മനുഷ്യർ പറയുന്ന ഏതു നിസ്സാരവാക്കിനും ന്യായവിധിയിൽ കണക്കു ബോധിപ്പിക്കേണ്ടിവരും" (ശു. മത്താ. ൧൨: ൩൬) എന്നു നമ്മുടെ കർത്താവു നമ്മെ ഓർപ്പിക്കുന്നു എങ്കിലും പാപത്തിലേക്കു നടത്തുന്ന (പ്രത്യേകം താഴ്മയ്ക്കും സ്നേഹത്തിനും വിരോധമായി) സംഗതികളെ സംഭാഷണത്തിൽ എത്ര സൂക്ഷ്മം കെട്ടവരായി നാം പെരുമാറുന്നു. നമ്മുടെ വാക്കുകളുടെ സൂക്ഷ്മത്തിനു "കർത്താവെ, എന്റെ വായിക്കു മുമ്പാകെ ഒരു കാവലിനെ ആക്കി എന്റെ അധരങ്ങളുടെ വാതിലിനെ കാക്കേണമെ"! സങ്കീ. ൧൪൧: ൩ എന്നു നാം എപ്പോഴും ഉപയോഗിക്കേണ്ട ഒരു പ്രാർത്ഥന ആകുന്നു.

പ്രവൃത്തി പാപത്തെക്കുറിച്ചു പറഞ്ഞു കഴിഞ്ഞിട്ടുള്ളതിനാൽ കൂടുതൽ ആവശ്യമില്ല. പാപത്തിന്റെ സ്വഭാവത്തെയും ലക്ഷണങ്ങളെയും കുറിച്ചുകൊട്ടു അറികയാൽ ഇനിയും തന്നെത്താൻ ശോധന ചെയ്യുന്നതിനു ഒരു സ്ഥിതിയിൽ ആകുന്നു. പാപത്തോടുള്ള ത

ഴക്കം, ലോകത്തഭിപ്രായം, നമ്മുടെ വഞ്ചനയുള്ള ഹൃദയം, ഒരു അസാന്ത്യ ആത്മാവു, ഇവനാലും ഒരു നല്ല ശോധന അത്ര എളുപ്പമാക്കുകയില്ല. ഇതിന ഒക്കെയും ഔഷധി പരിശുദ്ധാത്മാവാകുന്നു. നമ്മെത്തന്നെ സത്യമായി അറിയേണമെങ്കിൽ പരിശുദ്ധാത്മാവു പാപത്തെക്കുറിച്ചു നമ്മെ ബോധ്യപ്പെടുത്തേണം. (ശ്രു. യോഹ. ൧൬: ൮) നമ്മുടെ ആത്മാവിന്റെ അശുദ്ധപ്പെടുത്തുന്നതായ പാപങ്ങളെക്കൊണ്ടുള്ള വീടു അടിച്ചുവാരുന്നതിന മുമ്പെ പരിശുദ്ധാത്മാവിന്റെ വിളക്കു കത്തിച്ചു അന്വേഷിപ്പാൻ തുടങ്ങേണം. ആത്മാവു നമ്മുടെ പാപങ്ങളെ അറിവാൻ സഹായിപ്പാനും അവയെക്കുറിച്ചു നമ്മെത്തന്നെ വഞ്ചിപ്പിക്കാതെയിരിപ്പാനും നമ്മുടെ കുററത്തെക്കുറിച്ചു ബോധ്യപ്പെടുത്തുവാനും പരിശുദ്ധാത്മാവിനോടു താല്പൎയ്യമായ പ്രാൎത്ഥനയോടുകൂടെ ശോധന തുടങ്ങേണം. നമ്മുടെ ആത്മാവിന്റെ അകത്തെ അറയുടെ കോണുകളിൽ ഒളിച്ചിരിക്കുന്ന ചില ഓമനപാപം നോക്കാതെ കിടക്കുന്നതിന ഇടയാകാതെ പിന്നെയോ പരിശുദ്ധാത്മാവിന്റെ വെട്ടം എല്ലായിടത്തും ചെന്നു, പക്ഷെ പഴക്കമായി കൂട്ടിയിരിക്കുന്ന പാപത്തിന്റെ പൊടിയേയും വെളിപ്പെടുത്തുവാൻ തക്കവണ്ണം സകലവും കണ്ടു ഏററുപറഞ്ഞു. (ഒരു നല്ല കുമ്പസാരം കഴിച്ചു) മോചിക്കപ്പെടുവാനായിട്ടു ആ ആത്മാവു തന്നെ സഹായ്യമാകട്ടെ ആമേൻ.

## കന്യാവ്രതം.

വ്രതം രണ്ടു പ്രകാരത്തിലുണ്ടു (൧) കുടുംബസഹിതം ദൈവേഷ്ടപ്രകാരമുള്ള ജീവിതവും (൨) ജഡമോഹവിരക്തരായി സന്യാസവൃത്തിയിലുള്ള ജീവിതവും, എന്നാൽ ഈ രണ്ടാമത്തെ ജീവിതം ആദ്യത്തേതിനെക്കാൾ ഏററം ഉന്നതമായതും മഹത്വമുള്ളതുമായിരിക്കുന്നു. ഈ വിശ്വാസം മിശിഹായുടെയും തന്റെ ശിഷ്യന്മാരുടെയും പഠനത്തിനും ദൃഷ്ടാന്തത്തിനും യോജിക്കുന്നതാകുന്നു എന്നു വേദപുസ്തകത്തിൽനിന്നുതന്നെ സ്പഷ്ടമായിരിക്കുന്നു. ഇതിന വിരോധമായ പഠനം അബദ്ധവും വേദപുസ്തകത്തിനു വിരോധവുമാകുന്നു.

ശുദ്ധ മത്തായിയുടെ സുവിശേഷം ൧൯-ാം അ: ൧൦-ാം വാക്യത്തിൽ ക്രിസ്തുവിന്റെ ശിഷ്യന്മാർ തന്നോടു ഒരു മനുഷ്യന്റെ സംഗതി തന്റെ ഭാൎയ്യയോടു ഇപ്രകാരമാകുന്നെങ്കിൽ വിവാഹം നന്നല്ലെന്നു പറയുന്നു. ൧൧-ാം വാ: എന്നാൽ താൻ അവരോടു, ആൎക്കു അതു നൽകപ്പെട്ടുവൊ അവരല്ലാതെ എല്ലാവരും ഈ വചനം ഗ്രഹിക്കുന്നില്ല. ൧൨-ാം വാ: എന്തെന്നാൽ തങ്ങളുടെ അമ്മയുടെ ഗൎഭത്തിൽനിന്നു തന്നെ അപ്രകാരം ജനിച്ചിട്ടുള്ള ഷണ്ഡന്മാരുമുണ്ടു. മനുഷ്യരാൽ ഷണ്ഡന്മാർ ആക്കപ്പെട്ടിട്ടുള്ള ഷണ്ഡന്മാരുമുണ്ടു. സ്വൎഗ്ഗരാജ്യത്തെപ്രതി തങ്ങളെത്തന്നെ ഷണ്ഡന്മാർ ആക്കീട്ടുള്ള ഷണ്ഡന്മാരുമുണ്ടു. ഇതു ഗ്രഹിപ്പാൻ കഴിയുന്നവൻ ഗ്രഹിക്കട്ടെ. നമ്മുടെ കൎത്താവു പുരുഷനും സ്ത്രീയും തമ്മിലുള്ള മുറകളെക്കുറിച്ചു സംസാരിക്കുമ്പോളത്രെ തന്റെ ശിഷ്യന്മാർ വിവാഹം നന്നല്ലെന്നു തന്നോടു പറഞ്ഞതു.

ഈ വാക്യങ്ങളിൽനിന്നു സ്പഷ്ടമായിരിക്കുന്നതുപോലെ വിവാഹം ചെയ്യാതെ കന്യാവ്രതക്കാരായിരിക്കുന്നതിന ദൈവത്തിൽനിന്നു അമ്മയുടെ ഉദരത്തിൽവച്ചു തന്നെ തിരഞ്ഞെടുക്കപ്പെട്ടവരും സ്വൎഗ്ഗരാജ്യത്തെ പ്രതി തങ്ങളുടെ കുററമില്ലാത്ത വിവാഹാന്തസ്സിനെ കൂടെ ഉപേക്ഷിച്ചു, തങ്ങളെത്തന്നെ കന്യാവ്രതാനുസാരികളാക്കിയവരും ഉണ്ടെന്നു തെളിയുന്നു.

ആകയാൽ എല്ലാവരും (ദൈവത്താൽ കന്യാവ്രതക്കാരായി അഥവാ ഷണ്ഡന്മാരായി തിരഞ്ഞെടുക്കപ്പെട്ടവരും, തങ്ങളെ തന്നെ കന്യാവ്രതാനുസാരികളാക്കിയവരും) വിവാഹാവസ്ഥയിനെ തിരഞ്ഞെടുക്കണമെന്നു പഠിപ്പിക്കുന്നവർ മിശിഹായുടെ പഠനത്തിനു വിപരീതമായി പഠിപ്പിക്കുന്നു. അവർ മിശിഹായുടെ അനുഗാമികൾ അഥവാ ക്രിസ്ത്യാനികൾ ആകുന്നതെങ്ങിനെ? പിന്നെയും നമുക്കു സകല സുകൃതങ്ങളുടെയും ഉത്തമദൃഷ്ടാന്തകാരനായി തീരുന്നതിനും നമ്മെ രക്ഷിപ്പാനുമായി സ്വർഗ്ഗത്തിൽ നിന്നെഴുന്നെള്ളിയ മിശിഹായും കന്യാവ്രതാവസ്ഥയിനെ തന്നെ തിരഞ്ഞെടുത്തു.

ഇനിയും നമുക്കു പൌലൂസിൻെറ ലേഖനങ്ങളിൽ ചിലതിനെക്കുറിച്ചു ധ്യാനിക്കാം.

"നിങ്ങൾ എനിക്കു എഴുതിയവയെക്കുറിച്ചു ഞാൻ പറയുന്നതെന്തെന്നാൽ, സ്ത്രീയെ തൊടാതിരിക്കുന്നതു മനുഷ്യനു നന്നു. ൧ കോറി. ൭. ൧. എങ്കിലും വേശ്യാദോഷം ഉണ്ടാകാതിരിക്കുന്നതിനു ഓരോരുത്തനു അവനവൻെറ ഭാൎയ്യയും ഓരോരുത്തിക്കു അവളവളുടെ ഭൎത്താവും ഉണ്ടായിരിക്കട്ടെ. ൭. ൨. എന്നാൽ ഇതിനെ കല്പനയായിട്ടല്ല അനുവാദമായിട്ടുതന്നെ പറയുന്നു. ൭. ൬. എന്നാൽ എന്നെപോലെ തന്നെ ഇരിക്കുന്നതായാൽ അവൎക്കു നല്ലതായിരിക്കുമെന്നു ഞാൻ പറയുന്നു. ൭. ൮. അവർ വിരക്തരായിരിക്കുന്നതിനു മനസ്സില്ലെങ്കിൽ വിവാഹം ചെയ്യട്ടെ. അഴലുന്നതിനെക്കാൾ നല്ലതു വിവാഹം ചെയ്യുന്നതാകുന്നു. ൭. ൯. ഈ വാക്യങ്ങളിൽ നിന്നു തെളിയുന്നതുപോലെ വിശുദ്ധ പൌലൂസ, സ്ത്രീയെ തൊടാതിരിക്കുന്നതു മനുഷ്യനു നന്നെന്നു പഠിപ്പിക്കയും എല്ലാവരും തന്നെപ്പോലെ കന്യാവ്രതക്കാരാകുന്നതിനു ആഗ്രഹിക്കയും ചെയ്യുന്നു. നേരെമറിച്ചു അബദ്ധപഠനക്കാരൊ സ്ത്രീയെ തൊടാതിരിക്കുന്നതു മനുഷ്യനു മോശമെന്നു പഠിപ്പിക്കയും എല്ലാവരും തങ്ങളെ പോലെ വിവാഹം ചെയ്യുന്നതിനു ആഗ്രഹിക്കയും ചെയ്യുന്നു. എങ്കിലും ഈ അബദ്ധപഠനം മിശിഹായുടെയും പൂൎവ്വസഭയുടെയും പഠനത്തിനു യോജിക്കുന്നതെന്നു പറവാൻ അവർ ഒട്ടും മടിക്കുന്നില്ല. എന്നാൽ പൌലൂസ തന്നെപോലെ വിരക്തരായിരിക്കുന്നതിനു പാടില്ലാത്തവർ വേശ്യാസംഗം ഉണ്ടാകാതിരിപ്പാൻ വേണ്ടി വിവാഹം ചെയ്വാൻ അനുവദിക്കുന്നു. ഇതു എത്രയും വലിയ ന്യായത്തോടു കൂടെ ആകുന്നു. എന്തുകൊണ്ടെന്നാൽ വിരക്തനായിരിക്കുന്നതിനു പാടില്ലാത്തവൻ വിവാഹം ചെയ്യാതിരുന്നാൽ വേശ്യാസംഗം ഉണ്ടാകയും തന്നിമിത്തം നിത്യാഗ്നിക്കിരയാകയും ചെയ്യും.

ഇതു കൂടാതെ വിശുദ്ധ ശ്ലീഹാ വിവാഹം ചെയ്യാത്തവരെ വിവാഹം ചെയ്യുവരെക്കാൾ വളരെ സ്തുതിച്ചിരിക്കുന്നു. "നിങ്ങൾ മനോവിചാരംകൂടാതെയിരിക്കണമെന്നു എനിക്കു ആഗ്രഹമുണ്ടു. വിവാഹം ചെയ്യാത്തവൻ കൎത്താവിനെ എങ്ങിനെ പ്രസാദിപ്പിക്കും എന്നു വെച്ചു കൎത്താവിൻെറ കാൎയ്യങ്ങളെക്കുറിച്ചു വിചാരപ്പെടുന്നു" ൧ കോറി. ൭. ൩൨. "എന്നാൽ വിവാഹം ചെയ്യുവൻ തൻെറ ഭാൎയ്യയെ എങ്ങിനെ പ്രസാദിപ്പിക്കും എന്നു വെച്ചു ലോകകാൎയ്യങ്ങളെക്കുറിച്ചു വിചാരപ്പെടുന്നു" ഇതിൽ ഏതു അവസ്ഥ അധികം ഉയൎന്നതു. തൻെറഭാൎയ്യയെ എങ്ങിനെ പ്രസാദിപ്പിക്കും എന്നു വെച്ചു ലോക കാൎയ്യങ്ങളെക്കുറിച്ചു വിചാരപ്പെടുന്നവരുടേതൊ? കൎത്താവിനെ എങ്ങിനെ പ്രസാദിപ്പിക്കും എന്നുവെച്ചു കൎത്താവിൻെറ കാൎയ്യങ്ങളെക്കുറിച്ചു വിചാരപ്പെടുന്നവരുടേതൊ?

പിന്നെയും വിശുദ്ധ ശ്ലീഹാ വിവാഹം ചെയ്തുകൊടുക്കാത്തവരെ വിവാഹം ചെയ്തുകൊടുക്കുന്നവരെക്കാൾ അധികമായി പുകഴ്ത്തുന്നു. "അതുകൊണ്ടു വിവാഹം ചെയ്തുകൊടുക്കുന്നവൻ നന്നായി ചെയ്യുന്നു. വിവാഹംചെയ്തുകൊടുക്കാത്തവൻ അധികം നന്നായി ചെയ്യുന്നു. ൧ കോറി. ൭. ൩൮. മേല്പറഞ്ഞ കാരണങ്ങളാൽ വിവാഹം ചെയ്യാതിരിക്കുന്നതു നന്നല്ല എന്നുപദേശിക്കുന്നവരുടെ ഉപദേശം മിശിഹായുടെ ഉപദേശമല്ലെന്നു ഗ്രഹിക്കാവുന്നതാണു. മറ്റുള്ളവൎക്കു ദൃഷ്ടാന്തക്കാരായി ശുദ്ധ കന്യാവ്രതക്കാരായി ജീവിച്ചിരുന്നവർ അനേകർ ഉണ്ടായിരുന്നു എന്നു സഭാചരിത്രംകൊണ്ടു നമുക്കറിയാം. ഇപ്രകാരമുള്ളവരുടെ കൂട്ടത്തിലുള്ള ഒരുവനാണു ൩-ാം ശതാബ്ദത്തിൽ ജീവിച്ചിരുന്ന എവുറിഗാനീസ. താൻ വേദവാക്യങ്ങളിൽ ചിലതുകളെ അക്ഷരാൎത്ഥപ്രകാരം തന്നെ അനുഷ്ഠിച്ചുപോരികയും വിഷയസുഖങ്ങളിൽ ആസക്തി വരാതിരിപ്പാൻവേണ്ടി വേദോക്തിപ്രകാരം (മത്താ. ൧൯. ൧൨)

ഷണ്ഡനായി തീരുകയും ചെയ്തു. നാലാം ശതാബ്ദത്തിൽ ജീവിച്ചിരുന്ന മോർ അന്തോനിയോസു സന്യാസികൾക്കു ഒരു ഉത്തമ ദൃഷ്ടാന്തകാരനായിരുന്നു. തന്റെ അടുക്കൽ വരുന്നവരോടു തന്റെ ഉപദേശം മിശിഹായിൽ ബലമായ വിശ്വാസമുണ്ടായിരിക്കണമെന്നും തന്നെ പൂൎണ്ണഹൃദയത്തോടെ സ്നേഹിക്കണമെന്നും ദുഷ്ടവിചാരങ്ങളിൽനിന്നു മനസ്സിനേയും അശുദ്ധിയിൽനിന്നു ശരീരത്തെയും സൂക്ഷിക്കണമെന്നും കാലത്തും ഉച്ചയ്ക്കും രാത്രിയും പ്രാൎത്ഥിക്കണമെന്നും പരിശുദ്ധന്മാരുടെ ദൃഷ്ടാന്തങ്ങളെ കണ്ടുപഠിക്കണമെന്നും ദിനംതോറും മനഃസാക്ഷിയെ പരിശോധിച്ചു പാപം ചെയ്തുപോയാൽ ഉടനടൻ അനുതപിക്കണമെന്നും പരിശോധനയിൽ തെറ്റു കാണാത്ത പക്ഷം പ്രശംസിക്കാതെ സൎവ്വവ്യാപിയും സൎവ്വജ്ഞനുമായ ദൈവം വിധികൎത്താവെന്നോൎത്തു ഭയന്നിരിക്കണമെന്നും ദുൎമ്മാൎഗ്ഗം ദുഷ്കീൎത്തി ഇവയിൽനിന്നൊഴിഞ്ഞിരിക്കണമെന്നും ഇടവിടാതെ പ്രാൎത്ഥിക്കണമെന്നും ദൈവവചനത്തെ വായിച്ചു ധ്യാനിക്കണമെന്നും മറ്റുമായിരുന്നു.

സഹോദരന്മാരെ നാം ഭക്ഷണലഘുത്വവും സഹനശീലവും പ്രാൎത്ഥനയിൽ തീക്ഷ്ണതയും ജാഗരണവും വിശപ്പിലും ദാഹത്തിലും ശീതത്തിലും നഗ്നതയിലും ജഡത്തെ വിചാരിക്കാതെ ആത്മാവിനെ മാത്രം കരുതുന്നവരായി “തമ്മിൽ തമ്മിൽ സ്നേഹമുള്ളവരായി ബഹുമാനിക്കുന്നതിൽ മുമ്പിടുന്നവരായി പ്രവൃത്തിയിൽ മടിയില്ലാത്തവരായി ആത്മാവിൽ ശുഷ്കാന്തിയുള്ളവരായി കൎത്താവിനെ സേവിക്കുന്നവരായി ആശയിൽ സന്തോഷിക്കുന്നവരായി ഉപദ്രവത്തിൽ ക്ഷമിക്കുന്നവരായി പ്രാൎത്ഥനയിൽ സ്ഥിരമുള്ളവരായി വിശുദ്ധിമാന്മാരുടെ ആവശ്യങ്ങളിൽ സഹായിക്കുന്നവരായി അതിഥിസല്ക്കാരം ചെയ്യുന്നവരായിരിപ്പീൻ (റോമ. ൧൨. ൧൦—൧൩)

ഹല്ലേലൂയ്യ! സൈന്യങ്ങളുടെ ദൈവമായ കൎത്താവെ! നീ പരിശുദ്ധൻ പരിശുദ്ധൻ പരിശുദ്ധൻ ഭൂലോകം മുഴുവനും നിന്റെ മഹത്വംകൊണ്ടു നിറഞ്ഞിരിക്കുന്നു. ആമ്മീൻ.

റി. വി. ജെ.

---

## മാർ അൽവാറീസ് യൂലിയോസ മെത്രാപ്പൊലീത്താ അവർകളുടെ പീഡ.

ഈ ഫിബ്രുവരിമാസം ൮-ാം൹ കൊളമ്പിലെ ലത്തീൻ സുറിയാനിക്കാരുടെ മിഷ്യൻ ഹോളിൽ കൂടിയ ഒരു പൊതുയോഗത്തിലെ നിശ്ചയങ്ങളുടെ പ്രതികൾ കൈപ്പറ്റിയിരിക്കുന്നു. ഈ കഴിഞ്ഞ ജനുവരി ൨൮. ൹ ഗോവയിലെ പോൎത്തുഗീസ ഗവൎണ്ണരുടെ ആജ്ഞാപ്രകാരം മെത്രാപ്പൊലിത്താ അവൎകളെ പോലീസുകാർ ബന്ധിച്ചു പോലീസു സ്റ്റേഷ്യനിൽ ൩൦ മണിക്കൂർനേരം തടവിൽ പാൎപ്പിച്ചിരുന്നു എന്നും പിന്നീടു ഡിസ്ത്രിക്ട മജിസ്ത്രേട്ടിന്റെ ഉത്തരവും ഗോവയിലെ ബ്രിട്ടീഷ കൊൻസലിന്റെ പ്രവേശനവുംമൂലം ഇദ്ദേഹത്തെ വിട്ടയച്ചു എന്നും കാണുന്നു. ഈ സംഭവങ്ങളുടെ വിവരണങ്ങൾ അറിവാൻ മേല്പറഞ്ഞ യോഗത്തിൽ നടന്ന ചില പ്രസംഗങ്ങളുടെ ചുരുക്കം താഴെ ചേൎക്കുന്നു.

അഗ്രാസനസ്ഥനായിരുന്ന വികാരിജെനറാൾ—വന്ദ്യപുരോഹിതനായ ആൎച്ചുബിഷൊപ്പു അൽവാറീസ അവൎകളെ ഗോവാഗവൎമ്മെണ്ടു തടവിൽ പാൎപ്പിച്ച ശോചനീയമായ വൎത്തമാനം ദുഃഖസമേതം ഞാൻ ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു. നാലു വൎഷം മുമ്പു അദ്ദേഹം സിലൊൺ വിട്ടുപോയി. മലയാളത്തിലും ഇണ്ട്യയിലെ ചില മിഷ്യൻസ്ഥലങ്ങളിലും സഞ്ചരിച്ചശേഷം അദ്ദേഹം ദേഹസുഖാൎത്ഥം ഗോവയ്ക്കു പോയി. പല സന്ദൎഭങ്ങളിലും ഗോവയിലെ റോമ്മാമതനായകന്മാരിൽനിന്നുണ്ടായിട്ടുള്ള പീഡനിമിത്തം ബ്രിട്ടീഷ് സ്ഥലമായ കാസ്സിൽ റൊക്കിൽ അദ്ദേഹം സ്ഥിരതാമസം ഏൎപ്പെടുത്തുകയും രണ്ടുവൎഷം മുമ്പു ഒരു ബ്രിട്ടീഷ പ്രജയായി അംഗീകരണം സമ്പാദിക്കയും ചെയ്യുതിനാൽ സ്വാതന്ത്ര്യമായി താമസിക്കയായിരുന്നു. കഴിഞ്ഞ ജനുവരി ൨൮. ൹ അദ്ദേഹം പ്രത്യേകജോലിയിന്മേൽ ചില സ്നേഹിതന്മാരെ കാണ്മാനായി അദ്ദേഹം നോവാഗോവായിലെക്കു പോകേണ്ട ആവ

ശ്യം വന്നു. അപ്പോൾ ഗോവ പാത്രിയർക്കീസിൻെറ പ്രേരണയിന്മേൽ അവിടത്തെ ഗവർണറിൻെറ ആജ്ഞാപ്രകാരം പോലീസുകാർ നമ്മുടെ വന്ദ്യപുരോഹിതനെ ബന്ധിച്ചു മുപ്പത്തു മണിക്കൂർനേരത്തോളം തടവിൽ പാർപ്പിച്ചു. പിന്നീടു ഡിസ്ത്രിക്ടു മജിസ്ട്രേട്ടിൻെറ മുമ്പിൽ ഹാജരായി വിചാരണ കഴിച്ചപ്പോൾ കുററമൊന്നും ഇല്ലാഞ്ഞതിനാൽ മജിസ്ത്രേട്ടു അദ്ദേഹത്തെ വിട്ടയച്ചു. ഗോവാഗവൺമെണ്ടു ഒരു വലിയ ക്രൂരകൃത്യമാണ ചെയ്തിരിക്കുന്നതു. അദ്ദേഹത്തിൻെറ നരച്ച താടിയേയൊ ഒരു ബ്രിട്ടീഷുകുടിയാൻ എന്നുള്ള അവസ്ഥയേയൊ ഒരു പ്രാചീന സഭയുടെ അദ്ധ്യക്ഷൻ എന്നുള്ള സ്ഥാനത്തെയൊ ആ ഗവൺമെണ്ടു ഗൌനിച്ചില്ല. അദ്ദേഹത്തിൻെറമേൽ ഉണ്ടായിരുന്ന കുററം റോമ്മാസഭവിട്ടു വേറൊരുസഭയിൽ നില്ക്കുന്നു എന്നുള്ളതുമാത്രമാണ. എന്നാൽ നമ്മുടെ ഈ പിതാവിനു ഒരു വിശേഷഗുണമുണ്ടു. എന്തെന്നുവെച്ചാൽ ഒരു രക്തസാക്ഷികാരനായി മരിക്കേണ്ടിവന്നാലും ശത്രുക്കളുടെ വാളിനെയൊ അഗ്നികുണ്ഡത്തെയൊ ഭയപ്പെടുകയില്ലന്നുള്ളതുതന്നെ. സംഭവങ്ങൾ ഇപ്രകാരമാണ. ഇനിനാം എന്താണ പ്രവൃത്തിക്കേണ്ടതെന്നാലോചിക്കണം.

മിസ്റ്റർ സ്റ്റീഫൻസിൽവാ—നമ്മുടെ വൃദ്ധനായ മേൽപ്പട്ടക്കാരൻ ഒന്നിൽ അധികം പ്രാവശ്യം ഗോവഗവൺമെണ്ടിൻെറ പീഡകൾക്കു പാത്രീഭവിച്ചു. ഗോവാ പാത്രിയർക്കീസ ഒരു പരസ്യ വൈരിയാണ. അദ്ദേഹത്തിൻെറ സ്വാധീനത്തിൽ എത്തുപെട്ടാൻ ഉപദ്രവിക്കാതെ വിടുക പതിവില്ല. ഒരു ബ്രിട്ടീഷ പ്രജയായ ശേഷം ഇങ്ങനെ ഒരു ക്രൂരകൃത്യം ചെയ്വാൻ അവർ ധൈര്യപ്പെട്ടതു ആശ്ചര്യം തന്നെ. എങ്കിലും പണ്ടെകാലത്തു ഗോവയിൽ ഉണ്ടായിരുന്ന ദണ്ഡനസ്ഥലത്തെ കുറിച്ചുള്ള ഓൎമ്മയും ഇതും ഒരുകാരണമാണ. ആ പൈശാചിക സ്ഥാപനത്തിൻെറ ശിഷ്ടമാണ ഇപ്പഴും ഗോവയിൽ പ്രവൃത്തിച്ചതു. ആൎച്ചുബിഷോപ്പ അൽവാറീസും അദ്ദേഹത്തിൻെറ കീഴുള്ള പട്ടക്കാരും ജനങ്ങളും റോമ്മാസഭയോടു ചേൎന്നുനില്ക്കാത്തതുകൊണ്ടു പീഡസഹിക്കാൻ ഇടവരുന്നതാണ. ഇപ്പൊൾ തന്നെയും അദ്ദേഹം രക്ഷപെട്ടതു ഗോവയിൽ താമസിക്കുന്ന ബ്രിട്ടീഷ കോൺസലിൻെറ പ്രവേശനം കൊണ്ടാകുന്നു.

മിസ്റ്റർ ഭി. സി. താവറീസഡിമെല്ലൊ—എൻെറ സ്വദേശം ഗോവയാണ. കഴിഞ്ഞ നാന്നൂറുവൎഷത്തെ ചരിത്രം വായിച്ചാൽ ഗോവയിലെ റൊമ്മാക്കാർ അവരുടെ മതത്തെക്കുറിച്ചു എത്രമാത്രം ദുർവാശിക്കാരനും തൻകാൎയ്യക്കാരും ആണെന്നും വിശുദ്ധ ദണ്ഡനസ്ഥലത്തെ പീഡകൾക്കു എത്ര ആയിരങ്ങൾ വശംവദന്മാരായിട്ടുണ്ടെന്നും അറിയാം. ഗാമായുടെയും അൽബുക്കെൎക്കിൻെറയും ശക്തിയേറിയ ഇണ്ട്യാസാമ്രാജ്യം എല്ലാംകൂടെ ഇപ്പൊൾ ഗോവയും ഡാമാനും ഡ്യൂവും മാത്രമായതു കാരണംകൂടാതെയല്ല. പൊർട്ടുഗീസ പ്രജകളായ ഇപ്പൊൾ ൭ ലക്ഷം ജനമെ ഇണ്ട്യയിൽ ആകെയുള്ളു. അതിൽ ഒരുലക്ഷവും ബ്രിട്ടീഷ രാജ്യത്തു കുടിയേറി സ്വാതന്ത്ര്യം അനുഭവിച്ചുവരുന്നു. ആക്കൂട്ടത്തിൽ ഒരുവനാണ ഞാൻ. നമ്മുടെ വൃദ്ധനായ മേൽപ്പട്ടക്കാരനു ഗൊവയിൽ ചാൎച്ചക്കാരും സ്നേഹിതന്മാരുമുണ്ടു. അവരെ കാണേണ്ട ആവശ്യവുമുണ്ടു. അദ്ദേഹം അന്ത്യോഖ്യാ സഭയിലെ കാതോലിക്കായ്ക്കും ശ്ലീഹായ്ക്കു മട്ടത്ത ഒരുമേല്പട്ടക്കാരനാണ. ആ അവസ്ഥയിൽ ബ്രിട്ടീഷ ഗവൺമെണ്ടു ഇണ്ട്യായിലും സിലോണിലും അദ്ദേഹത്തെ അംഗീകരിച്ചിരിക്കുന്നു. അതിനാൽ അദ്ദേഹത്തെ തടവിൽ വച്ചതു മഹാ വലിയ അനീതിയും റൊമ്മാസഭയുടെ അക്രമമായ ഒരു പീഡയും ആകുന്നു.

മിസ്റ്റർ കെ. വി. ഇന്നൊസെൻറ—ലോകത്തിലെ ഏററവും പ്രാചീന സഭകളിൽ ഒന്നായ അന്ത്യോഖ്യാ സഭയുടെ തലവനാൽ നിയമിക്കപ്പെട്ട ആൎച്ചുബിഷോപ്പ അൽവാറീസിനെക്കുറിച്ചു വളരെ സഹതാപവും വാത്സല്യവും എനിക്കുണ്ടു. ഇദ്ദേഹം ഒരു ബുദ്ധമത രാജ്യത്തൊ മറെറാ പോയിരുന്നെങ്കിൽ ഇതിനെക്കാൾ സ്വാതന്ത്ര്യമായവിധത്തിൽ നടക്കാൻ വിരോധമുണ്ടാകയില്ലായിരുന്നു. അതിനാൽ ഗോവക്കാരുടെ ഈ പൈശാചിക പ്രവൃത്തിയെക്കുറിച്ചു ഏതുവാദം ചെയ്യേണ്ടതു നിങ്ങളുടെ മുറയാകുന്നു.

വേറെയും ചില ആളുകൾ ഇതിനെ തുടൎന്നു പ്രസംഗിച്ചശേഷം താഴെ പറയുന്ന നിശ്ചയങ്ങൾ യോഗത്തിൽ പാസാക്കി.

൭. "ഗോവാ ഗോവയിലെക്കുള്ള യാത്രയിൽ ബ: ആർച്ചുബിഷോപ്പു അൽവാറീസിനെ ദുർവാശിയും സാർത്ഥതല്പരതയും കൊണ്ടു ഗോവഗവണ്മെണ്ടു പിടിച്ചു തടവിൽ വയ്ക്കുകയും ഒരു ബ്രിട്ടീഷ കുടിയാനുള്ള സ്വാതന്ത്ര്യത്തെ മനഃപൂർവ്വം നിന്ദിക്കയും ചെയ്തിരിക്കുന്നതിൽ ഈ യോഗം സഹതപിക്കയും പോർത്തുഗീസു ഗവണ്മെണ്ടിന്റെ അക്രമത്തെ കഠിനമായി കുറ്റപ്പെടുത്തുകയും ചെയ്യുന്നു.

൮. ഈ യോഗനിശ്ചയം ഗോവയിൽ ഇരിക്കുന്ന ബ്രിട്ടീഷ കോൺസലിനും അൽവാറീസമെത്രാപ്പോലീത്തായ്ക്കും മലങ്കര മെത്രാപ്പോലീത്തായ്ക്കും ഇണ്ട്യയിലും സിലോണിലുമുള്ള പ്രധാന പത്രങ്ങൾക്കും അയച്ചുകൊടുക്കണം.

൯. ആർച്ചുബിഷോപ്പു അൽവാറീസിനെ ഗോവയിലെ ദണ്ഡനത്തിൽനിന്നു മോചിച്ചുവിടുവാൻ ഉടനടി ചെയ്ത ഉചിതപ്രവൃത്തികൾക്കുവേണ്ടി ഈ യോഗം ഗോവയിലെ ബ്രിട്ടീഷ കോൺസലിനെ അഭിനന്ദിക്കയും ഈ വിധം അക്രമം മേലിലും സംഭവിക്കാതിരിപ്പാൻ വേണ്ട നടപടികൾ നടത്തണമെന്നു അദ്ദേഹത്തോടു അപേക്ഷിക്കയും ചെയ്യണം.

---

## "നമ്മുടെ ചില പള്ളികളിലെ കഷ്ടാവസ്ഥ."

പ്രിയ പത്രാധിപർ സാറെ,

നമ്മുടെ പള്ളികളിൽ മാർത്തോമ്മക്കാരുടെ ഉത്ഭവത്തിനു മുമ്പു വളരെ നല്ലതായും സ്ഥിരതയോടും കൂടിയ ഒരു നിലനില്പും അതിന്റെശേഷം ചില പള്ളികൾ ഓരോന്നിലോട്ടു സ്ഥിരപ്പെടുകയും മറ്റു ചിലതു ഇരുതോണിയും ചവിട്ടിയും നിന്നിരുന്നു. അതിന്റെ ശേഷമാണല്ലൊ പള്ളിക്കേസുകൾ ഉത്ഭവിക്കയും ദൈവഗത്യാ പള്ളികളെല്ലാം സത്യസഭയുടെ പഠിപ്പിക്കയ്ക്കു കീഴ്പ്പെടുകയും ചെയ്തതു. എന്നാൽ ഇങ്ങിനെ ഇരിക്കുന്ന ഈ കാലത്തു കീഴ്പ്പെട്ടിരിക്കുന്ന പള്ളികളിലെ ചില പട്ടക്കാർ സത്യസഭയുടെ പഠിപ്പിക്കയ്ക്കു വിപരീതമായും തന്നിഷ്ടമായും ചെയ്തുവരുന്നു എന്നുള്ളതു ഏറ്റവും ശോചനീയമായ ഒരവസ്ഥതന്നെ. കരുണാവാരിധിയായിരിക്കുന്ന വലിയ തിരുമനസ്സിൽനിന്നു എതൃകക്ഷികളിൽ ചില പട്ടക്കാരെ തന്റെ സഭയിലോട്ടു ചേർത്തിരിക്കുന്നതു തിരുമനസ്സിലെ കരുണയിൽ അല്ലാതെ മറ്റൊന്നുമല്ലാ. എന്നാൽ അവരുടെ വിചാരം, തോന്നിയപ്രകാരം നടപ്പാൻ തിരുമനസ്സിൽനിന്നു അനുവദിച്ചിരിക്കുന്നു എന്നാണു. അങ്ങിനെ ആയിരുന്നു എങ്കിൽ വലിയ വ്യവഹാരങ്ങൾ ചെയ്തു അന്ത്യോഖ്യാ അടിസ്ഥാനത്തിൽ വരുത്തുന്നതിനു ആവശ്യമില്ലായിരുന്നു എന്നു ഇവർ വിചാരിക്കട്ടെ. തന്റെ കരുണയിൽ ഇപ്രകാരമുള്ള അനുവാദം ആകപ്പാടെ തന്റെ ഉദ്ദേശത്തിനും തന്റെ പഠിപ്പിക്കയ്ക്കും എതൃക്കുന്ന വിധത്തിൽ തന്നെ അവർ ഉപദ്രവികമാത്രം ആകുന്നു. ഇപ്രകാരം അനുവദിച്ചിരിക്കുന്ന പള്ളികളിൽ വിധിക്കുമുമ്പുണ്ടായിരുന്ന ഒരു സ്ഥിരവിശ്വാസം പോയിട്ടു ഇപ്പോൾ യാക്കോബായ, 'മാർത്തോമ്മ' 'ബ്രദർ' 'പ്രൊട്ടസ്റ്റന്റ' 'ഉണർവ്വു' ഇവകളെല്ലാം കൂടി നടക്കുന്ന ഒരു പൊതു കെട്ടിടം എന്ന നിലയിൽ ആയിരിക്കുന്നു വിശുദ്ധ ദേവാലയം. എന്തിനു പറയുന്നു വിശുദ്ധ പോയി അശുദ്ധം ആയിരിക്കുന്നു ചിലക്കു പള്ളിവേണ്ടാ, ചിലക്കു പട്ടക്കാർ വേണ്ടാ, ചിലക്കു നോമ്പു വേണ്ടാ, ഇങ്ങനെ പറഞ്ഞുവരുമ്പോൾ ആർക്കും ഒന്നും വേണ്ടാ. അതുകൊണ്ടു വാത്സല്യകുഞ്ഞുങ്ങൾക്കു വരുന്ന കഷ്ടതകളെ ആരോടു പറയുന്നു. ഇവരുടെ കർമ്മാദികൾ എല്ലാം നടത്തുന്നതു "ഇവിടെയും" ആകുന്നു. കല്യാണത്തിനു ആഴ്ചയിൽ ഉള്ള ഏതു ദിവസവും സ്വകാര്യമുള്ളതുകൊണ്ടു ഏവർക്കും നില്പാൻ നല്ല സൌകര്യം. പണംകൊണ്ടു ഏതു കാര്യവും ഇവിടെ നടത്താം. സത്യവിശ്വാസത്തിന്റെ പഠിപ്പു അങ്ങിനെ ഇരുന്നാലും തരക്കേടില്ലന്നാണു വിചാരം. ജനിച്ചതിൽപിന്നെ പള്ളിയിൽ പ്രവേശനം നടത്തിയിട്ടില്ലാത്ത ഒരു "മയിന്തനെ" ഈ താതന്റെ മരണത്തിൽ എങ്കിലും പ്രവേശിപ്പിക്കുന്നതിനായി ചെയ്യുന്ന അദ്ധ്വാനം ഞങ്ങളുടെ അച്ചന്റെ ആഗ്രഹം എത്രയൊ വിശേഷമായിരിക്കുന്നു. ഇപ്രകാരമാണു ഇടയൻ ആടുകളെ മിശിഹായിലേക്കു കൂട്ടിച്ചേർക്കുന്നതു.

തിരുവത്താഴത്തിന്റെ കാൎയ്യമൊ പറയേണ്ടതില്ലല്ലൊ. എല്ലാവൎക്കും ആദായ വിലക്കു മിശിഹായെ കൈക്കൊള്ളാം. എന്തു കഷ്ടം! ഇതു എന്റെ ദൈവമെ! സത്യസഭയുടെ മക്കൾ എങ്ങിനെ ഇതു കണ്ടുകൊണ്ടും സഹിച്ചുകൊണ്ടുമിരിക്കുന്നു.

ഇവിടത്തെ പല ഹിന്ദുക്കളും തങ്ങളുടെ ആരാധനസ്ഥലം കേടുപ്പൊക്കുന്നതുവരെ ഇതിൽ പ്രവേശനം ലഭിപ്പാൻ അപേക്ഷിച്ചതായും അറിയുന്നു.

ഇങ്ങനെയുള്ള പട്ടക്കാർ ഉള്ളപ്പോൾ അവരുടെ കൎമ്മാദികൾക്കു മുടക്കമില്ലല്ലൊ. വരുമാനംകൊടുപ്പാൻ അവർ തയാറാണു. എന്റെ പത്രാധിപരെ വിശുദ്ധദേവാലയം അടിച്ചുവാരപ്പെട്ടസ്ഥലത്തു ഏഴുപിശാചുകൾ പ്രവേശിച്ചപ്രകാരം ആയിരിക്കുന്നു ഒന്നിനുപകരം ഇപ്പോൾ ഏഴാണല്ലോ എന്തു ചെയ്യാം. അടിച്ചുവരിയാൽതന്നിച്ചുപോരാ ഇതാ മിശിഹായെ അതിൽ പ്രവേശിപ്പിക്കേണ്ട സമയം അടുത്തിരിക്കുന്നു. ഇപ്രകാരമുള്ള കഷ്ടതകളെ നിങ്ങൾ അറിഞ്ഞാൽ ഇതിന്റെ പരിഹാരത്തിനായി നമ്മുടെ വലിയ തിരുമേനിയെ അറിവിക്കയും മുന്തിരിങ്ങാത്തോട്ടത്തിന്റെ ഉടയവനെപ്പോലെ ബദ്ധപ്പെട്ടുവന്നു ഇപ്രകാരമുള്ള കാവല്ക്കാരെ ആട്ടികളഞ്ഞു തോട്ടത്തെ വീണ്ടെടുപ്പാൻ അപേക്ഷ.

എന്തിനു പറയുന്നു പത്രാധിപർ സാറെ നമ്മുടെ സഭയുടെ തൂണും മല്പാനും ആയ കൊച്ചുതിരുമേനി കാലം ചെയ്യതു ഈ കൂട്ടരുടെ ഭാഗ്യംതന്നെ.

ഇങ്ങനെയുള്ള പള്ളികളിൽ നമ്മുടെ ബ: റമ്പാച്ചന്മാരെങ്കിലും കേറി സത്യസഭയുടെ മക്കൾക്കു ആശ്വാസം തരുവാൻ പത്രികമൂലം അപേക്ഷ.

എന്നു മേപ്രാ കെ. സീ. ഉമ്മൻ.

---

# മിശിഹാനുകരണം.

## അദ്ധ്യായം ൫.

## വേദവായന.

വിശുദ്ധ വേദം എത്ര ശ്രദ്ധയോടുകൂടി എഴുതപ്പെട്ടുവൊ അത്രതന്നെ ശ്രദ്ധയോടുകൂടി അതിലെ ഓരോരൊ ഭാഗങ്ങളും നാം വായിച്ചു അറിയേണ്ടതാകുന്നു; അതിലെ വാചകരീതിയെ അല്ല, അതിലടങ്ങിയിരിക്കുന്ന കാൎയ്യങ്ങളെ അത്രെ നാം ആരാഞ്ഞറിയേണ്ടതു. വിശുദ്ധ വേദം എന്നുവേണ്ടാ മറ്റെല്ലാ വിശുദ്ധ പുസ്തകങ്ങളും വായിക്കുമ്പോൾ അവയിലെ വിഷയങ്ങളുടെയൊ വാചകങ്ങളുടെയൊ സൂക്ഷ്മതയല്ല, പിന്നയൊ വിശുദ്ധിയുടെ അഭിവൃദ്ധിക്കത്രെ നാം പ്രാധാന്യം കൊടുക്കേണ്ടതു. ധ്യാനത്തോടുകൂടെ പഠിക്കേണ്ട ഭാഗങ്ങളെ നാം എത്ര ജാഗ്രതയോടും സന്തോഷത്തോടുംകൂടി വായിക്കുന്നുവൊ അപ്രകാരം തന്നെ ഗാംഭീൎയ്യ ലഘുക്കളായ ഭാഗങ്ങളും നാം വായിക്കേണ്ടതാകുന്നു.

നീ ഒരു പുസ്തകം വായിക്കുകയാണെങ്കിലും പുസ്തകകൎത്താവിന്റെ സ്വഭാവഗുണങ്ങളെപ്പറ്റിയൊ, അയാൾ എത്ര പുസ്തകങ്ങൾ എഴുതിയിട്ടുണ്ടെന്നൊ അല്ല ആലോചിക്കേണ്ടതു. എന്നാൽ വായിക്കുന്നതിന്റെ ഏക ആന്തരം അതിലടങ്ങിയിട്ടുള്ള സംഗതികളെ ഗ്രഹിക്കുവാൻ മാത്രമായിരിക്കണം. പുസ്തകനിൎമ്മിതാവു ആരെന്നു അന്വേഷിക്കാതെ എഴുതപ്പെട്ടിട്ടുള്ളതു എന്താണെന്നു മനസ്സിലാക്കുന്നതിനു നിന്റെ ശ്രദ്ധ മുഴുവൻ പുസ്തകത്തിൽ പതിക്കുക. നേരം പുലൎച്ചയാകുമ്പോഴുള്ള നിഴൽപോലെ മനുഷ്യർ ക്ഷണത്തിൽ മാഞ്ഞുപോകുന്നു. എന്നാൽ "യഹോവായുടെ വചനം എന്നേക്കും നിലനില്ക്കുന്നു" ആ വചനം ആരുടെ മുഖപക്ഷം കൂടാതെ സകലരോടും പലപ്രകാരത്തിലും സംസാരിക്കുന്നു.

അനാവശ്യമായ സംഗതികളെ ഗ്രഹിക്കുവാനുള്ള നമ്മുടെ വിചാരം വിശുദ്ധ വേദത്തിന്റെ ഫലപ്രാപ്തിയോടു കൂടിയുള്ള വായനക്കു പലപ്പോഴും വിഘ്നമായി ഭവിക്കുന്നുണ്ടു; ഈ വിചാരം, നാം താഴ്മയോടും കീഴ്‌വണക്കത്തോടും കൂടി വിട്ടുകളയേണ്ട ഭാഗങ്ങളെ മനസ്സിലാക്കുന്നതിനു യത്നപ്പെട്ടു തൎക്കിക്കുവാൻ നമ്മെ ഉത്സാഹിപ്പിക്കുന്നു. എന്നാൽ വേദവായനകൊണ്ടു ആത്മീയാഭിവൃദ്ധി സിദ്ധിക്കുന്നതിനു നമുക്കു ആഗ്രഹമുണ്ടെങ്കിൽ, പഠിപ്പുകൊണ്ടുള്ള കീൎത്തിക്കു ആശിക്കാതെ നാം താഴ്മയോടും നിഷ്കപടതയോടും, ഭക്തിയോടുംകൂടി വായിക്കേണ്ടതാകുന്നു.

പുണ്യവാന്മാരുടെ ഉപദേശങ്ങളെപ്പററി സ്വാതന്ത്ര്യമായി അന്വേഷിക്കുകയും നിശ്ശബ്ദമായും വെഹുമാനമായും അവയെ സ്വീകരിക്കുകയും ചെയ്യുക. പണ്ടത്തെ ഉപമകളേയും കഥകളേയും വായിച്ചു മുഷിയുവാൻ നിനക്കു സംഗതിവരരുതു. എന്തുകൊണ്ടെന്നാൽ എന്തെങ്കിലും അൎത്ഥമൊ അന്തരമൊ കൂടാതെയല്ലാ അവ എഴുതപ്പെട്ടിട്ടുള്ളതു.

---

## ദി. ശ്രീ. സ്ലീബാശെമ്മാശ്ശൻ അവർകൾ.

“ശീമശെമ്മാച്ചൻ” എന്ന സാധാരണ വിളിക്കപ്പെടാറുള്ള സ്ലീബാശെമ്മാശ് അവർകളെ അറിയാത്തവർ സുറിയാനിക്കാരുടെ ഇടയിൽ ഇല്ലന്ന പറയാം. ഇദ്ദേഹം സ്വദേശത്തേക്കു യാത്ര പുറപ്പെട്ടിരിക്കുന്ന വിവരവും ഏറെക്കുറെ എല്ലാവരും അറിഞ്ഞിരിക്കാൻ ഇടയുണ്ടു. ഈ അവസരത്തിൽ അദ്ദേഹത്തെക്കുറിച്ചു അല്പം പറയുന്നതു അനുചിതമല്ലന്ന വിചാരിക്കുന്നു.

കാലംചെയ്ത പാത്രിയക്കീസ ബാവാ തിരുമനസ്സിലെ തഫ്ലൂപ്പൊ (സഹായാപരി) യായി അയക്കപ്പെട്ട കഴിഞ്ഞുപോയ മാർ ശെമഓൻ അത്താനാസ്യോസ ബാവാ അവർകളോടുകൂടി അദ്ദേഹത്തിന്റെ സിക്രട്ടരിയായി നമ്മുടെ കഥാനായകനായ സ്ലീബാശെമ്മാശു ൲൮൩ മകരത്തിൽ മലയാളത്തു വന്നു. ഈ ബാവാ കോട്ടയത്തുവെച്ചു കാലംചെയ്തുവരെ ശെമ്മാച്ചൻ ബാവായുടെ സിക്രട്ടരിസ്ഥാനം വഹിച്ചു കൂടെ സഞ്ചരിച്ചുകൊണ്ടിരുന്നു. പിന്നീടു സ്വദേശത്തേക്കു തിരിച്ചു പോകണമെന്നു ആഗ്രഹിച്ചു എങ്കിലും കാലം ചെയ്ത പാത്രിയക്കീസ ബാവാ തിരുമനസ്സിലെയും മാർദീവന്നാസ്യോസമെത്രാപ്പോലിത്താതിരുമനസ്സിലെയും വിരോധംമൂലം പോകാൻ ഇടയായില്ല. ഇപ്പോൾ സ്വദേശത്തുള്ള മിത്രങ്ങളുടെയും സ്നേഹിതന്മാരുടെയും തുടരെ തുടരെ വന്നുകൊണ്ടിരിക്കുന്ന അപേക്ഷകൾമൂലം സ്വദേശത്തേക്കു പോയി മടങ്ങിവരുന്നതിനു അനുവദിച്ചതനുസരിച്ചാണ യാത്ര പുറപ്പെട്ടിരിക്കുന്നതു.

സ്ലീബാശെമ്മാച്ചൻ ഈ നാട്ടിൽ താമസിച്ച ദീൎഘകാലം മുഴുവൻ മലങ്കര സഭയുടെ അഭിവൃദ്ധിയ്ക്കാസ്പദങ്ങളായ വേലകൾ ചെയ്തുകൊണ്ടിരുന്നു എന്നു പറവാൻ സംശയമില്ല. സിമ്മനാരി നടത്തിപ്പു വ്യവഹാരത്തിൽ ശെമ്മാച്ചന്റെ പരിശ്രമം അല്പമല്ലായിരുന്നു. നമ്മുടെ സഭയിൽ മതവിപരീതങ്ങളെ പ്രസംഗിച്ചിരുന്ന ദുരുപദേശികളോടു പോരാടുന്നതിൽ ശെമ്മാച്ചനു അസാമാന്യവൈഭവം ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ അനേകം സംശയസ്തന്മാരെ സ്ഥിരപ്പെടുത്തുകയും തെററിപ്പോയ അനേകം ആത്മാക്കളെ വീണ്ടെടുക്കയും ചെയ്തിട്ടുണ്ടു. ദൈവഭക്തി, ധൎമ്മം, നോമ്പു, പ്രാൎത്ഥന, മുതലായി സാക്ഷാൽ വിശുദ്ധ ജീവിതത്തിന്റെ മാതൃകകളെല്ലാം ഇദ്ദേഹത്തിൽ ശോഭിച്ചുകൊണ്ടിരുന്നതിനാൽ അദ്ദേഹം പലൎക്കും നല്ല ദൃഷ്ടാന്തമായിരുന്നു. വിശേഷാൽ, വിശുദ്ധ വേദത്തിലും വേദശാസ്ത്രത്തിലും സഭാചരിത്രത്തിലും കനോൻ പള്ളിക്രമങ്ങൾ നമസ്കാരങ്ങൾ മുതലായവയിലും സുറിയാനിഭാഷയിലും അദ്ദേഹത്തിനുണ്ടായിരുന്ന അസാമാന്യ പാണ്ഡിത്യം അനേകരെ വിദ്വാന്മാരാക്കിയിട്ടുണ്ടു. ചുരുക്കിപ്പറഞ്ഞാൽ സ്ലീബാശെമ്മാശു അവർകളുടെ ൨൫ വഷത്തെ താമസം കൊണ്ടു മലങ്കരെ സഭയ്ക്കു പ്രത്യക്ഷമായ പലഗുണങ്ങൾ ഉണ്ടായിട്ടുണ്ടു. അതിനാൽ താല്ക്കാലികമായിട്ടെങ്കിലും അദ്ദേഹത്തിന്റെ വിയോഗം മലങ്കരെ സുറിയാനികൾക്കു അത്യന്തം വ്യസനകരമായിട്ടുള്ളതാണന്നു പറവാൻ സംശയമില്ല. അദ്ദേഹത്തിന്റെ യാത്രച്ചിലവിലേക്കും മററുമായി എല്ലാ ഇടവകക്കാരും മനസ്സോടെ ചെയ്ത ഔദാൎയ്യം ഇദ്ദേഹത്തെക്കുറിച്ചു ജനങ്ങൾക്കു എത്രമാത്രം സന്തോഷവും സമ്മതവും ഉണ്ടെന്നുള്ളതിനു ലക്ഷ്യമാകുന്നു. കോട്ടയത്തുള്ള സുറിയാനിക്കാർ മററു ഇടവകകളെ കവിഞ്ഞു ചെയ്തിട്ടുള്ള സംഭാവനകൾ അത്യന്തം അതിശയനീയമാകുന്നു. ൱ രൂപാ മുതൽ ൧ രൂപാ വരെ ഓരോരുത്തന്റെ പ്രാപ്തിയിൽ അധികമായി കൊടുത്തു എന്നു മാത്രമല്ല, ചിലർ പള്ളിക്കിൽ സമ്മതിച്ച വരിസംഖ്യയിൽ കൂടുതലായിട്ടു കൂടെ കൊടുക്കയും ചെയ്തു ഒക്കുമ്പോൾ ശെമ്മാച്ചനെക്കുറിച്ചുള്ള മതിപ്പിനു വേറെ ലക്ഷ്യം വേണമെന്നില്ല.

ഇദ്ദേഹം ഈ മാസം ൧൭ നു കോട്ടയത്തുനിന്നു യാത്ര പറഞ്ഞു വടക്കോട്ടു പുറപ്പെട്ടിരിക്കുന്നു. വഴിമദ്ധ്യെയുള്ള ചില പള്ളികളിൽ കയറിയേച്ചു അങ്കമാലി പള്ളിയിൽ മാർ അത്താനാസ്യോസ മെത്രാപ്പോലിത്താ തിരുമനസ്സിലെ കണ്ടു കൈ മുത്തിയ ശേഷം കുന്നംകുളങ്ങരെ ചെന്നു വലിയ തിരുമേനിയേയും സന്ദർശിച്ചേച്ചു കൃസ്തു ആഴ്ചയിൽ തീവണ്ടിമാർഗ്ഗം ബൊമ്പായിലെക്കു പുറപ്പെടുന്നതാണ. കോട്ടയത്തുനിന്നു പുറപ്പെടുന്നതിനുമുമ്പു സുറിയാനി സിമ്മനാരിയിലെ വിദ്യാർത്ഥികളായ ശെമ്മാച്ചന്മാരും കുട്ടികളും ചേർന്നു സ്ലീബാശെമ്മാച്ചനു സുറിയാനിയിൽ ഒരുമംഗളപത്രവും ഓർമ്മയ്ക്കായി ഒരുവാച്ചും സമർപ്പിക്കയുണ്ടായി. ഈ യോഗത്തിൽ ശെമ്മാച്ചന്റെ ഗുണങ്ങളെയും വേർപാടിൽവച്ചുള്ള ദുഃഖത്തെയും കാണിച്ചു പല പട്ടക്കാരും അത്മെനികളും മലയാളത്തിലും ബ: ഗീവറുഗീസ റെമ്പാൻ അവർകൾ സുറിയാനിയിലും പ്രസംഗങ്ങൾ പറകയുണ്ടായി. മംഗളപത്രത്തിനു സമയോചിതമായ ഒരു മറുപടി ശെമ്മാച്ചൻ സുറിയാനിയിൽ വിസ്താരമായി പറഞ്ഞുകഴിഞ്ഞപ്പോൾ കുറച്ചു വാക്കെങ്കിലും മലയാളത്തിൽ പറയണമെന്നു യോഗം ശെമ്മാച്ചനോടു അപേക്ഷിച്ചതനുസരിച്ചു അദ്ദേഹം കുറച്ചു സംസാരിച്ചു. ശെമ്മാച്ചന്റെ മലയാളം ഓർമ്മയ്ക്കായി താഴെ എഴുതുന്നു.

"മലയാളത്തിൽ കുറേ കുറേ സംസാരിക്കേണമെന്നു നിങ്ങൾ ചോദിച്ചുവെല്ലോ. എന്റെ വാത്സല്യമുള്ള പിതാക്കന്മാർ, സഹോദരന്മാർ, സ്നേഹിതന്മാർ, എനിക്കു ഇപ്പോൾ വളരെ വ്യസനം ഉണ്ട്. നിങ്ങളെ വിട്ടുപോകുന്നതു എനിക്കു പെരുത്തു ദുഃഖമാകുന്നു. നിങ്ങളുടെ മുഖം ഇനി ഞാൻ എപ്പോൾ കാണുമെന്നു കർത്താവുതന്നെ അറിയുന്നു. എന്റെ ശരണം നിങ്ങളെ കുറിച്ചു എപ്പോഴും ദൈവത്തിൽ മുമ്പാകെ ആകുന്നു. നിങ്ങളുടെ എല്ലാവരുടേയും സകല ആവശ്യങ്ങളിൽ ദൈവം കാത്തുരക്ഷിക്കും. നിങ്ങൾ എന്നോടു കാണിച്ച സ്നേഹത്തിനു ഒന്നും ചെയ്‌വാൻ ഞാൻ യോഗ്യനല്ല. ദൈവം നിങ്ങളെ വാഴ്ത്തി അനുഗ്രഹിക്കുമാറാകട്ടെ. എന്റെ പ്രാർത്ഥനയിൽ ഞാൻ നിങ്ങളെ ഓർക്കും. എനിക്കു നിങ്ങളും പ്രാർത്ഥിപ്പിൻ. കർത്താവിന്റെ ഇഷ്ടമുണ്ടെങ്കിൽ ഞാൻനിങ്ങളുടെമുഖം വീണ്ടുംകാണും. ദൈവം സഹായിക്കട്ടെ. എനിക്കു സംസാരിപ്പാൻമേലാ. വളരെദുഃഖമുണ്ടു. നിങ്ങൾ അതറിയുന്നു. ഞാൻ പാപിയാകുന്നു നിങ്ങൾ എല്ലാരും എനിക്കുവേണ്ടി പ്രാർത്ഥിക്കേണം".

ബ: സ്ലീബാശെമ്മാച്ചനു ഈ യാത്രയിൽ യാതൊരു അപകടവും സംഭവിക്കാതെ സുഖേന സ്വദേശത്തു ചെന്നു ചേരുന്നതിനും അധിക കാലതാമസമെന്യെ മടങ്ങിവരുന്നതിനു ഇടയാകണമെന്നുള്ള ഞങ്ങളുടെ പ്രാർത്ഥനയിൽ വായനക്കാരും യോജിക്കുമെന്നു വിശ്വസിക്കുന്നു.

---

## സൂചനകൾ

മരണം.—തെക്കൻപറവൂർപള്ളിയിൽ ദി.ശ്രീ. തോപ്പിൽ ലൂക്കൊസ കോറെപ്പിസ്കോപ്പാഅവർകൾ തന്റെ ൭൫-ാമത്തെവയസ്സിൽ ഈ മാസം ൫ നു- മരണം പ്രാപിച്ചിരിക്കുന്നു എന്നുള്ള വാർത്ത വ്യസനപൂർവ്വം പ്രസ്താവിച്ചുകൊള്ളുന്നു. ൩ നു- നാലുമണിക്കു അനേകംവൈദികന്മാരും ജനങ്ങളുംകൂടി ശവസംസ്കാരം ഭംഗിയായി കഴിച്ചിരിക്കുന്നു. കാലംചെയ്ത കൊച്ചുതിരുമേനിയൊടുകൂടി ഊർശ്ലേം യാത്ര ചെയ്ത ആളുകളിൽ ഒരുവനായിരുന്ന ഇദ്ദേഹം. നല്ല ഭക്തനും നോമ്പുകാരനുമായിരുന്നു. ഇദ്ദേഹത്തിനു വേണ്ടിയും വിശ്വാസികൾ പ്രാർത്ഥിക്കണമെന്നു ഓർപ്പിച്ചുകൊള്ളുന്നു.

❖ ❖ ❖

കേസു അച്ചടി.—സിമ്മനാരി വ്യവഹാരം മുതലായ എല്ലാ പള്ളിവ്യവഹാരങ്ങളിലെയും റിക്കാട്ടുകൾ ചരിത്രസംബന്ധമായ ഓർമ്മയ്ക്കുവേണ്ടി അച്ചടിപ്പിച്ചു സൂക്ഷിക്കണമെന്നു കുറച്ചു മുമ്പു മനൊരമയിൽ തുടർച്ചയായി നടന്ന ലേഖനങ്ങൾ ഞങ്ങളുടെ വായനക്കാർ വായിച്ചിരിക്കുമെല്ലൊ. ഇതിലേക്കായി നിശ്ചയിച്ച കമ്മട്ടിക്കാർ പണപ്പിരിവിനു ഉടനെ ആരംഭിക്കുന്നതാണെന്നു അറിയുന്നു. കായംകുളം പള്ളിക്കാർ ഈ വകയ്ക്കു ഇരുനൂറു രൂപാ കൊടുക്കാമെന്നു വാഗ്ദത്തം ചെയ്തിരിക്കുന്നു. വ്യവഹാരത്തിൽപെട്ട ശേഷംപള്ളികളും ശേഷം പള്ളികളെ അപേക്ഷിച്ചു കൂടുതൽ സംഖ്യ കൊടുക്കുമെന്നു വിശ്വസിക്കുന്നു.

വിദ്യാൎത്ഥിസത്രം — വിദ്യാഭ്യാസത്തിനായി പോയി താമസിക്കുന്ന കുട്ടികളുടെ ഉപയോഗത്തിനായി ഒരു വിദ്യാൎത്ഥിസത്രം പണിയിക്കുന്നതിനു തിരുവനന്തപുരത്തു താമസിക്കുന്ന സുറിയാനിക്കാർ ആലോചിച്ചുവരുന്നതായി അറിയുന്നു. അതിലേക്കു ഒരു പ്രത്യേക കമ്മട്ടി ഏൎപ്പെടുത്തിയിരിക്കുന്നു. ഹൈക്കോടതിവക്കീൽ മിസ്റ്റർ ഇ. ജെ. ജോൺ ബി.എ.ബി. എൽ അവൎകളെയും ഹൈസ്കൂൾ മാസ്റ്റർ ഒ. എം. ചെറിയാൻ ബി.എ. എൽറ്റി അവൎകളെയും ഈ കമ്മട്ടിയുടെ സിക്രട്ടറിമാരായി നിയമിച്ചിരിക്കുന്നു. എല്ലാ ഇടവകകളിലുമുള്ള സുറിയാനിക്കുട്ടികൾക്കു പൊതുപയോഗമായിവരുന്ന ഒരു ഏൎപ്പാടാകകൊണ്ടു ഇതിൽ എല്ലാവരും യഥാശക്തി സഹായിക്കുമെന്നു വിശ്വസിക്കുന്നു.

---

## ദേശകുറിപ്പിശക.

പ്രിയപത്രാധിപർ സാറെ! കഴിഞ്ഞ വൃശ്ചികമാസത്തിലെ പത്രികയിൽ മല്ലപ്പള്ളിൽനിന്നു ഒരുലേഖകൻ ദേശകുറിയെസംബന്ധിച്ചും മറ്റും എഴുതിയിരുന്നതിനു മറുപടിയായി ധനുമാസത്തിലെ പത്രികയിലേക്കു ഞാൻ എഴുതിയിരുന്നതിനെ സഥലച്ചുരുക്കംകൊണ്ടു വെട്ടിക്കുറച്ചു ഇട്ടതിനാൽ എന്റെ മറുപടി പൂൎത്തിയായിട്ടില്ലാത്തതുകൊണ്ടു ആ ലേഖകന്റെ ഒന്നും രണ്ടും ലേഖനങ്ങൾക്കു മറുപടിയായി താഴെ എഴുതുന്നതു പത്രികയിൽ ചേൎക്കണമെന്നു അപേക്ഷിക്കുന്നു.

൧. മല്ലപ്പള്ളിൽനിന്നു കൊണ്ടുവന്ന ദേശകുറി പിടികാഞ്ഞതു അവ്യയപ്രത്യയങ്ങളുടെ ഉപയോഗത്തെറ്റുകൊണ്ടോ, മലയാം തീയതി വെച്ചതുകൊണ്ടോ, കുറിയിൽ മുദ്ര ഇല്ലായ്കകൊണ്ടോ ഒന്നുമല്ലായിരുന്നു. പിന്നെയൊ വികാരിക്കുറിയിൽ വികാരി അച്ചന്റെ വീട്ടുപേരും പേരും ഒപ്പും, ദേശകുറിയിൽ ഒരു ഒപ്പുമാത്രവുമുണ്ടായിരുന്നതിനാൽ ആണു. ഈ വികാരി അച്ചന്റെ പഴയ കുറികളെ തിരയുന്നതിനെക്കാൾ എളുപ്പം വിവാദകുറിക്കു ഒരു ദിവസംമുമ്പു എഴുതപ്പെട്ട വികാരിക്കുറിയിലുള്ള അച്ചന്റെ പ്രയോഗം ആണു താരതമ്യത്തിനു ഉത്തമമെന്നു ഞങ്ങൾ നിശ്ചയിച്ചു. വികാരിയും ദേശത്തു പട്ടക്കാരും പള്ളിക്കൈക്കാരും ശേഷം പേരുംകൂടി കുറി എഴുതുന്നതായി തലവാചകത്തിൽ വിവരിച്ചിരിക്കുന്ന സ്ഥിതിക്കു അവരുടെ ഊരും പേരും കൂടി ഉണ്ടായിരിക്കണമെന്നു പറയുന്നതു ശാഠ്യമാണുപോലും. അല്ലെങ്കിലും വികാരി അച്ചന്റെ വീട്ടുപേരും പേരും എങ്കിലും വേണ്ടായൊ? ശേഷമൊരുത്തരുടേയും ഊരും പേരും ഇല്ലാതെ ഒരു വെറും ഒപ്പുകൊണ്ടുമാത്രം അന്യന്മാർ തൃപ്തിപ്പെട്ടുകൊള്ളണമെന്നു പറയുന്നതു ശാഠ്യമല്ലപോലും.

൨. എന്നാൽ ഈ കുറിയുംകൊണ്ടുവന്നവർ വിശ്വാസയോഗ്യന്മാരൊ എന്നു ഞങ്ങൾ ആലോചിച്ചതിൽ — വികാരിക്കുറി ഞങ്ങളുടെ വികാരി അച്ചനു കൊടുക്കാതിരിപ്പാൻ അതു കൊണ്ടുവന്നവരെ അവർ കഴിയുംമട്ടു വിലക്കി, എന്നുമാത്രമല്ല, ഒടുവിൽ ഈ കുറികളുടെ പ്രയോഗവ്യത്യാസത്തെപ്പറ്റി ഞങ്ങൾ ചോദിച്ചതിൽ പരസ്പര വിരുദ്ധങ്ങളായ പല ഉപായങ്ങൾ പറഞ്ഞു ഞങ്ങളെ കബളിപ്പിപ്പാൻ ശ്രമിക്കയും ചെയ്തു. ഈ കൂട്ടത്തിൽ ഞങ്ങൾക്കു മുഖപരിചയമുള്ളവരും വിശ്വസ്തന്മാരും ആയ മല്ലപ്പള്ളി പള്ളിക്കൈക്കാരന്മാരിൽ ആരും ഉണ്ടായിരുന്നില്ല. എന്നാലൊ മിസ്റ്റർ മത്തായിയോടുകൂടെ വന്നവർ പള്ളിയകത്തു പ്രവേശിച്ചാറെ നെറ്റിയിൽനിന്നു മാറത്തേക്കും അവിടെനിന്നു വലത്തെ തോളിലേക്കും പിന്നീടു ഇടത്തെ തോളിലേക്കും കുരിശു വരയ്ക്കുന്ന ചില യുവാക്കളും കണ്ണു പൊത്തി അധോമുഖന്മാരായി നിന്നു പ്രാൎത്ഥിക്കുന്ന ചില ജ്ഞാനികളും പള്ളിയിൽ ആസനങ്ങൾ ഇല്ലാഞ്ഞു പിറുപിറുത്ത ചില പരിഷ്കാരികളും മറ്റും ആയിരുന്നു.

൩. വിവാദകുറിയിലെ ഒപ്പിൽ കശീശൊ ദാവീദു എന്നു സുറിയാനിയിൽ ഇല്ലെന്നില്ല. എന്നാൽ ഇതു എഴുതിയ ആളിന്റെ പേരാണെങ്കിൽ ഒപ്പു എവിടെ? ഒപ്പില്ലാത്ത കുറി ഞങ്ങൾ എങ്ങിനെ സ്വീകരിക്കും? അല്ലാ ഇതു ഒപ്പാണെങ്കിൽ പേരെവിടെ? അഥവാ ഇതു പേരും ഒപ്പുംകൂടിയാണെന്നു മിസ്റ്റർ മത്തായിയുടെ മഹാജ്ഞാനം പറയുന്നു എങ്കിൽ വീട്ടുപേർ എവിടെ? വീട്ടുപേർ ഇല്ലായ്കയാൽ ഈ പേർ മല്ലപ്പള്ളി പള്ളിയിലുള്ള ഇരുകക്ഷികളിലെ ഏതു വികാരിയുടേതു എന്നു എങ്ങനെ അനുമാനിക്കാം. ടി. പള്ളിയിലുള്ള അദ്ധ്യാത്മികയായ നവീകരണ വികാരി

ഒരു ദാവീദുകശീശൊ ആകാൻ പാടില്ലന്നുണ്ടൊ. അതിനാൽ ഒപ്പു പേരായും പേർ ഒപ്പായും വീട്ടുപേർ ഒപ്പിലൊ പേരിലൊ അന്തർഭൂതമായും ഉള്ള ഈ ഒപ്പു വല്ല നവീകരണ ദാവീദിനെകൊണ്ടും വരപ്പിച്ചതാണെന്ന വിചാരിപ്പാൻ അല്ലയൊ ന്യായം. ഇതും അജ്ഞതയൊ എന്ന നമ്മുടെ മഹാജ്ഞാനി വിധിച്ചേക്കും. എങ്കിലും മേൽപ്രകാരം ഒരു കുറി കിട്ടിയാൽ അതു ഇന്ന പള്ളിയിലെ ഇന്ന വികാരിയുടേതു എന്ന മനസ്സിലാക്കുവാനുള്ള ലേഖകന്റെ ജ്ഞാനം ഇനിക്കും എന്നെപ്പോലെ ഉള്ളവൎക്കും കൂടി ഇങ്ങോട്ടു ഒന്നുവെച്ചുതന്നാൽ വലിയ ഉപകാരം.

൮- വികാരിക്കുറി എന്നതു ഒരു ചെറുക്കനെപ്പററിയുള്ള വികാരിയുടെ ഒരു സാക്ഷിപത്രവും, ദേശകുറി എന്നതു പെണ്ണിനെപററിയും പസ്സാരത്തെപ്പററിയും ഉള്ള പള്ളിയോഗക്കാരുടെ ഒരു സാക്ഷിപത്രവും അല്ലയൊ. ഇവയിൽ ആദ്യത്തേതിൽ വികാരിയുടെ വീട്ടുപേരും പേരും ഒപ്പും വെക്കാമെന്നും വിശേഷാൽ പസ്സാരത്തുകയ്ക്കുകൂടി ഉത്തരവാദത്വമുള്ളതിൽ വികാരിയുടെ എങ്കിലും വീട്ടുപേർ മുതലായതു വേണ്ടെന്നും അതു നടപ്പില്ലാത്തതെന്നും തട്ടിമൂളിച്ചിരിക്കുന്നതു എന്തൊരു കാനോനായാണെന്ന മാന്യവായനക്കാർ തന്നെ തീരുമാനിക്കട്ടെ. അഥവാ മുളപള്ളിയിലെ വികാരി വീട്ടുപേരും പേരും ഒപ്പും വെക്കട്ടെ എന്നും അരപ്പള്ളിയിലെ വികാരി അവകളുടെ അംശമായ ഒപ്പുമാത്രം വെച്ചാൽമതിയെന്നും ആയിരിക്കുമൊ ലേഖകന്റെ അഭിപ്രായം. എന്നാൽ മേൽപറഞ്ഞ കുറികളിൽ വിലയേറിയതു ദേശകുറിയാണെന്നും അതിനാൽ വികാരിക്കുറിയിലുള്ള പ്രയോഗത്തെക്കാൾ കൂടുതൽ പ്രയോഗം ദേശകുറിയിൽ ആവശ്യമാണെന്നും ആണു ഇനിക്കു തോന്നുന്നതു. എന്നാൽ ഇവ തമ്മിലുള്ള വ്യത്യാസം മനസ്സിലാക്കുവാനുള്ള അപ്രാപ്തികൊണ്ടാണു ലേഖകനും മററും വികല്പം തോന്നിയതു എന്ന മിസ്റ്റർ മത്തായി ധൈൎയ്യസമേതം ജല്പിച്ചിരിക്കുന്നതും എന്റെ അഭിപ്രായവും തമ്മിൽ ഏതാണു അജ്ഞതയും അപ്രാപ്തിയും എന്ന ജ്ഞാനവും പ്രാപ്തിയും ഉള്ളവർ വിധിക്കട്ടെ. ഞങ്ങൾക്കു വന്നുകൊണ്ടിരിക്കുന്ന ദേശകുറികളിൽ ഇപ്രകാരമുള്ള ഒരു കുറിപോലും കാണ്മാനില്ലാത്തതിനാൽ അജ്ഞതയും ആർക്കാണെന്ന മിസ്റ്റർ മത്തായി ജ്ഞാനത്തോടെ ഒന്നു ആലോചിക്കണം. എന്നു മാത്രവുമല്ലാ, നിങ്ങളുടെ പള്ളിയിൽ ഇപ്രകാരമുള്ള ദേശകുറികൾ മററു ഏതെല്ലാം പള്ളികളിൽനിന്നു വരുന്നുണ്ടെന്നും, വീട്ടുപേരും പേരും കൂടാതെ ഒരു ഒപ്പിനാൽ മാത്രം ഏതെല്ലാം പ്രമാണങ്ങൾ ഗവൎമ്മെന്റും ജനസമുദായവും സ്വീകരിക്കുന്നുണ്ടെന്നും, ലേഖകൻ യാക്കോബായ സുറിയാനി സമുദായത്തിലെ നടപടികൾ അറിവാൻ തുടങ്ങിയിട്ടു എത്ര നാളായെന്നും, വ്യക്തമായി പറഞ്ഞാൽ കൊള്ളാം.

൯. അരപ്പള്ളിക്കാരായ മിസ്റ്റർ മത്തായിയും കൂട്ടരും കൊണ്ടുവന്ന ദേശകുറിയിൽ "മല്ലപ്പള്ളി പള്ളിയിൽ വികാരിയും ദേശത്തുപട്ടക്കാരും പള്ളി കൈക്കാരും ശേഷംപേരും കൂടി കുറി എഴുതുന്നതായി തലവാചകത്തിൽ വിവരിച്ചശേഷം "ഇതു എഴുത്തു (ഒപ്പ്)" എന്നമാത്രം അവസാനിപ്പിച്ചിരിക്കുന്നതു അജ്ഞതയൊ, സൎവ്വജ്ഞതയൊ, അഥവാ മാറുവല്ല ജ്ഞതയൊ, എന്താണെന്ന വിധിക്കുന്നതിനായി മിസ്റ്റർ മത്തായിയുടെ മഹാജ്ഞാനത്തിങ്കലേക്കു അപ്പീൽ ചെയ്യുകയും സുബോധം എന്നൊരു വക്കീലിനെയും പോരായെങ്കിൽ ഇമ്പാഷ്യാലിററി എന്നൊരു യൂറോപ്യനെ കൂട്ടുവക്കീലായും നിയമിക്കയും ചെയ്തിട്ടു വിധിയ്ക്കായി കാത്തിരിക്കുന്നു.

൰. വല്ല പള്ളിയിലും വല്ല അച്ചനും പസ്സാരം അപഹരിച്ചതിനുള്ള ഒരു ഏൎപ്പാടാണു ദേശകുറിയിൽ കയ്യാരന്മാർ ഒപ്പിടുക മുതലായതു എന്ന പ്രസ്ഥാപിച്ചിരിക്കുന്നതു കണ്ടാറെ പണം അപഹരിക്കാത്ത പട്ടക്കാർ ചുരുക്കം ചില പള്ളികളിൽ മാത്രമെ ഉള്ളു എന്ന വരുന്നു. ഇതു വളരെ ശോചനീയംതന്നെ. എന്നാൽ കണക്കും പണവും കൈക്കാരന്മാൎക്കു വിട്ടുകൊടുക്കാതെയിരുന്നതിനാൽ മേല്പട്ടക്കാരന്റെ അതൃപ്തിയെ സമ്പാദിച്ച വല്ല അച്ചനും വല്ല പള്ളിയിലും ഉണ്ടൊ എന്നും അറിഞ്ഞുകൂടാ.

൧൧- കറിച്ചിയിൽ പള്ളിയിൽ നടന്ന ഒരു സംഗതിയെ സംബന്ധിച്ചു ഞാൻ പറഞ്ഞാറെ അതിനു സമാധാനം പറയേണ്ട ഭാരം അവിടെ ഇല്ലെന്നു പറഞ്ഞു ആ കേസു തള്ളിക്കളഞ്ഞതു ഉത്തമ ലക്ഷണമല്ല. അതിന്റെ വാസ്തവം സമ്മതിക്കാൻ മനസ്സില്ലെങ്കിൽ അതു പറക.

